2006
മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം
Rs. 7



# മലങ്കരസഭ

ഏപ്രിൽ

MALANKARASABHA



## ചന്ദനപ്പള്ളി വലിയപള്ളി പെരുന്നാൾ

മെയ് 7, 8




വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ തിരുശേഷിപ്പ് കബറിടം





വി. സഹദായേ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കേണമേ...



സെന്റ് ജോർജ്ജ് ഷ്രൈൻ



ചന്ദനപ്പള്ളി ചെമ്പെടുപ്പ്

പത്തനംതിട്ട ജില്ലയിലെ (തുമ്പമൺ ഭദ്രാസനം) അതിപുരാതന ദേവാലയം

# പരിശുദ്ധ പിതാവിന്
# സ്നേഹാഞ്ജലി



*Inserted by:-*

REV. FR. A. K. CHERIAN (VICAR)

COMMITTEE MEMBERS

&

PARISHIONERS OF

ST. MARY'S ORTHODOX CHURCH

BRONX - U.S.A.

# മലങ്കരസഭ

ലക്കം 4, പുസ്തകം 62

ഏപ്രിൽ, 2006





## വരിസംഖ്യ

| ഇന്ത്യയിൽ | |
|---|---|
| ഒറ്റപ്രതി | : 7 രൂപ |
| ഒരു വർഷം | : 75 രൂപ |
| 4 വർഷം | : 300 രൂപ |
| 10 വർഷം | : 750 രൂപ |
| വിദേശത്തേക്ക് | |
| ഒരു വർഷം | : 600 രൂപ |

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**

# ഉൾത്തുടിപ്പുകൾ



ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234



# യഥോ ധർമ്മ : തഥോ ജയ!

കേരളം വീണ്ടും ഒരു തെരഞ്ഞെടുപ്പിനെ നേരിടാൻ ഒരുങ്ങുന്നു. യു.ഡി.എഫ് – എൽ.ഡി.എഫ് – എൻ.ഡി.എ. രാഷ്ട്രീയ സഖ്യങ്ങൾ സ്വയം നേട്ടങ്ങൾ നിരത്തിയും പരസ്പരം പഴിചാരിയും സംസ്ഥാനത്തിന്റെ ഓരോ കോണിലുമുണ്ട്. പൗരാവകാശത്തിലെ ശ്രേഷ്ഠമായ സമ്മതിദാനാവകാശം വിവേകബുദ്ധിയോടെ ഉപയോഗിക്കുവാൻ നമുക്ക് ലഭിച്ചിരിക്കുന്ന അവസരം!

കക്ഷിഭേദമെന്യേ എല്ലാവരും വോട്ടിനുവേണ്ടി നമ്മേ സമീപിക്കുന്നുണ്ട്. സ്ഥാനാർത്ഥികളോടും അനുയായികളോടും നമുക്ക് ചില ചോദ്യങ്ങൾ ചോദിക്കാനുള്ള അവസരം കൂടിയാണിത്. തെരഞ്ഞെടുപ്പു വേളകളിൽ മാത്രം നമുക്കു മുമ്പാകെ പ്രത്യക്ഷരാകുന്ന ഇവരുടെ ദർശന സമയം ഫലവത്തായി നാം ഉപയോഗപ്പെടുത്തണം.

i) ഭൂരിപക്ഷം രാഷ്ട്രീയക്കാരുടെയും താല്പര്യം സത്യത്തിലും നീതിയുമല്ല, അധികാരത്തിലും അത് നിലനിർത്തുന്നതിലുമാണ്. അധികാരം നിലനിർത്തണമെങ്കിൽ ജനങ്ങൾ അജ്ഞരായി തുടരേണ്ടത് രാഷ്ട്രീയക്കാരുടെ ആവശ്യമാണ്. സത്യത്തെക്കുറിച്ചുള്ള അജ്ഞതയിൽ മാത്രമല്ല, സ്വന്തം ജീവിതത്തെക്കുറിച്ചുള്ള സത്യത്തിലും ജനങ്ങൾ അജ്ഞരായിരിക്കണം എന്നത് ഈ കൂട്ടരുടെ അത്യാവശ്യം. അതിനുവേണ്ടി മനോഹരമായ പുറംചട്ടയിൽ പൊതിഞ്ഞ നുണകൾ ഇവർ നമ്മെ നിരന്തരം കേൾപ്പിക്കുന്നു. ഇതു തിരിച്ചറിയുന്ന നമ്മുടെ വിവേകത്തെ മാനിക്കുവാനെങ്കിലും ഇവർക്കു കഴിയുമോ?

ii) സ്വകാര്യ താല്പര്യങ്ങളുടെ സംരക്ഷണത്തിനുവേണ്ടി എന്തിനേയും ഏതിനേയും കൂട്ടുപിടിക്കുന്ന തരംതാണ ശൈലി അപകടകരമാണെന്ന് ജനങ്ങൾ മനസ്സിലാക്കുന്നുണ്ടെങ്കിലും രാഷ്ട്രീയക്കാർ അത് തിരിച്ചറിയുന്നില്ല, അറിഞ്ഞ വിധം കാട്ടുന്നുമില്ല. എൽ.ഡി.എഫിലെ പടലപ്പിണക്കങ്ങളും യു.ഡി.എഫ്–ഡി.ഐ.സി. സഖ്യത്തിലെ വിശുദ്ധി ഇല്ലായ്മയും എൻ.ഡി.എ. യുടെ നിഗൂഢ ലക്ഷ്യങ്ങളും തിരിച്ചറിയുവാൻ ജനത്തിനു പ്രയാസമില്ല. അധികാരത്തിനുവേണ്ടി യാതൊരു തത്വദീക്ഷയുമില്ലാതെ കൂറുമാറുകയും കൂടുമാറുകയും ചെയ്യുന്ന 'ഈർക്കിൽപ്പാർട്ടി' രാഷ്ട്രീയം അവസാനിപ്പിക്കുവാൻ ഇവർ ഒരുക്കമാണോ?

iii) വികസനം ഇനിയും എത്തിച്ചേരാത്ത ധാരാളം ഗ്രാമങ്ങൾ കേരളത്തിലുണ്ട്. ജനത്തിന് അർഹമായ അവകാശങ്ങൾപോലും ചിലരുടെ അന്ധമായ രാഷ്ട്രീയ യുദ്ധങ്ങൾ മൂലം ഇല്ലാതാകുന്നു. രാഷ്ട്രീയ പ്രേരിത പോരാട്ടങ്ങൾ, പൊതുമുതൽ നശിപ്പിക്കുന്ന രാഷ്ട്രീയ പ്രവണതകൾ തുടങ്ങിയ വിവിധ കാരണങ്ങളാൽ കേരളം വികസനത്തിനു പറ്റിയ സംസ്ഥാനമല്ലെന്ന് ദിനംപ്രതി തെളിയിച്ചുകൊണ്ടിരിക്കുന്നു. ഇതിനു മാറ്റം വരുത്തുവാൻ ഇന്നത്തെ സ്ഥാനാർത്ഥികൾ തയ്യാറാണോ?

iv) പാപത്തിന്റെ മഹത്വവൽക്കരണം (glorification of sins) ഈ കാലഘട്ടത്തിന്റെ സ്വഭാവമാണെന്നു തോന്നുന്നു. കേരളത്തിൽ ഓരോ വർഷവും നടക്കുന്ന ഗർഭഛിദ്രത്തെക്കുറിച്ചുള്ള കണക്കുകൾ, സെക്സ്–ടൂറിസത്തിന്റെ വളർച്ച, സ്ത്രീ പീഢന/ബലാൽസംഗ കേസുകൾ, രാഷ്ട്രീയ കൊലപാതകങ്ങൾ, വർഗ്ഗീയ സംഘട്ടനങ്ങൾ, മദ്യക്കച്ചവടത്തിന്റെ കൊഴുപ്പ്, ചൂതുകളിക്കാരുടെ വെട്ടിപ്പുകൾ, ബ്ലേഡു കമ്പനിക്കാരുടെ തട്ടിപ്പുകൾ, കൂണുപോലെ മുളച്ചുപൊങ്ങിക്കൊണ്ടിരിക്കുന്ന "ധ്യാനകേന്ദ്രങ്ങളെയും പ്രാർത്ഥനാ ഗ്രൂപ്പുകളെയും" ചുറ്റിപ്പറ്റി കേൾക്കുന്ന നടുക്കമുണ്ടാക്കുന്ന കഥകൾ, തുടങ്ങി പലതും കണ്ടും കേട്ടും കേരളീയർ മടുത്തു. ഇവയ്ക്ക് അറുതിവരുവാൻ ഒരു രാഷ്ട്രീയ ഇച്ഛാശക്തിയും വെളിപ്പെട്ടു കാണുന്നില്ലല്ലോ?

v) കോടതിവിധികൾ പലതും കേരളത്തിൽ ഉണ്ടായി. വിധികൾ നടപ്പിലാക്കുവാൻ ബാധ്യസ്ഥരായ സർക്കാരുകളോ അതിനുവേണ്ടി സർക്കാരിനെ പ്രേരിപ്പിക്കുന്ന പ്രതിപക്ഷങ്ങളോ ഉള്ളതായി അറിയുന്നില്ല. ഉദാഹരണത്തിന്, മലങ്കരസഭയിലെ കക്ഷിവഴക്കുകൾ പര്യവസാനിപ്പിക്കുവാൻ തക്ക കോടതിവിധികൾ ഉണ്ടായിട്ടും അവ യഥാവിധി നടപ്പിലാക്കുവാൻ തക്ക ശബ്ദം ഒരു രാഷ്ട്രീയ നേതാവിൽ നിന്നുപോലും ഉണ്ടായില്ല. ഭീഷണിമുഴക്കുന്നവർക്കും നിയമം ലംഘിക്കുന്നവർക്കും കൂട്ടു നിൽക്കുന്ന വോട്ടു ലക്ഷ്യ പ്രവണത മാത്രമാണ് കാണുന്നത്. ഇതിന് അവസാനം ഉണ്ടാക്കുവാൻ തയ്യാറാണെന്ന് ഇച്ഛാശക്തിയോടെ പറയുവാൻ സ്ഥാനാർത്ഥികൾക്കു കഴിയുമോ?

കേരളീയർ പ്രബുദ്ധരാണ്. അവരുടെ പ്രബുദ്ധതയെ നിഷേധിക്കുന്ന നേതാക്കന്മാരോട് യഥായോഗ്യം പ്രതികരിക്കുന്നതിന് അവരെ ആരും ബോധ്യപ്പെടുത്തേണ്ടതില്ല. നീതി നിഷേധമില്ലാത്തതും ധാർമ്മികത നഷ്ടപ്പെടാത്തതും വികസന പാതുയള്ളതുമായ ഒരു കേരളത്തെ സ്വപ്നം കാണാനെങ്കിലും അവർക്കു സാധ്യമാകട്ടെ!

പണിക്കരച്ചൻ ❖



# മഹാപുരോഹിത സന്ദേശം

വാത്സല്യ മക്കളേ,

നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ കഷ്ടാനുഭവം, ക്രൂശുമരണം, കബറടക്കം ഉയിർത്തെഴുന്നേൽപ്പ് എന്നീ രക്ഷാകര സംഭവങ്ങളിൽ നാം ഏവരും പ്രത്യേകമായി പങ്കാളികളാകുന്ന സമയമാണിപ്പോൾ. കർത്താവിന്റെ കഷ്ടതയും ഉയിർപ്പും നമ്മുടെ പ്രായോഗിക ജീവിതത്തിൽ എങ്ങനെ സ്വാധീനിക്കുന്നു എന്ന് പരിശോധിക്കുവാനുള്ള അവസരവുമാണിത്.

കർത്താവിന്റെ ക്രൂശും അതിൻമേലുള്ള അവന്റെ മരണവും സ്വയ ശൂന്യവത്ക്കരണത്തിന്റെയും അനുസരണത്തിന്റെയും വിധേയപ്പെടലിന്റെയും കവിഞ്ഞൊഴുകുന്ന ദൈവസ്നേഹത്തിന്റെയും മകുടോദാഹരണങ്ങളാണ്. ക്രിസ്ത്യാനികളുടെ പാത ക്രൂശിന്റെ പാതയാണ്. അതുകൊണ്ടാണ് ക്രൂശ് എടുത്ത് തന്നെ അനുഗമിക്കുവാൻ കർത്താവ് ശിഷ്യന്മാരോട് ആഹ്വാനം ചെയ്യുന്നത്. സ്വയം ശൂന്യവൽക്കരണത്തിന്റെയും വിനയത്തിന്റെയും പാതയിൽ മാത്രമാണ് ഉയിർത്തെഴുന്നേൽപ്പ് കണ്ടെത്തുവാൻ കഴിയുന്നത്. ഇതു മനസ്സിലാക്കാതെ പോകുന്ന സ്വാർത്ഥതയുടെ ഇന്നത്തെ ലോകത്തിന്റെ അഹന്ത മനുഷ്യനെ നാശത്തിലും മരണത്തിലും എത്തിക്കും.

പാപത്തിന്റെ ശിക്ഷയായ മരണത്തെയാണ് മനുഷ്യൻ ഏറ്റവും ഭയപ്പെടുന്നത്. ശിക്ഷകൾ ഒഴിവാക്കിക്കിട്ടുവാൻ സ്വന്ത വഴികൾ അന്വേഷിക്കുന്ന മനുഷ്യന് ലഭിക്കുന്നത് നിരാശയാണ്. ജീവിതത്തിൽ പരാജയങ്ങൾ ഏറ്റുവാങ്ങി പരിഭ്രാന്തിയും നിരാശയുമായി നിൽക്കുന്ന മനുഷ്യരോട് ദൈവദൂതൻ സംസാരിക്കുന്നു: "ഭയപ്പെടേണ്ടാ, യേശു ഉയിർത്തെഴുന്നേറ്റു". മരണത്തെ തോൽപ്പിക്കാനാവില്ലെന്ന് ചിന്തിക്കുന്നവർക്കും തിന്മയുടെ ശക്തികളോടുള്ള പോരാട്ടത്തിൽ പരാജയപ്പെടുന്നവർക്കും പ്രത്യാശയുടെയും ധൈര്യത്തിന്റെയും സന്ദേശമാണ് കർത്താവിന്റെ ഉയിർപ്പു നൽകുന്നത്. അതുകൊണ്ട് കുരിശിന്റെ പാതയിൽ ഉയിർപ്പിന്റെ പ്രത്യാശയോടുകൂടി നമുക്ക് യാത്ര തുടരാം. നമ്മുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായെ അനുഗമിച്ചുകൊണ്ട്, ഉയിർത്തെഴുന്നേറ്റ കർത്താവിനെ നോക്കി 'എന്റെ കർത്താവും എന്റെ ദൈവവുമേ' എന്ന പ്രഘോഷണം സ്ഥിരമായി നമുക്കു നടത്താം! ഏവർക്കും കർത്താവിന്റെ ഉയിർപ്പ് പകരുന്ന, സ്നേഹവും സമാധാനവും പ്രത്യാശയും നാം ആശംസിക്കുന്നു.

വീണ്ടും വാത്സല്യമുള്ളവരേ,

നമ്മുടെ സംസ്ഥാനം ഒരു തെരഞ്ഞെടുപ്പിനെക്കൂടി നേരിടുവാൻ തയ്യാറാവുകയാണല്ലോ! ജനത്തെ നീതിയിലും സത്യത്തിലും വഴി നടത്തുന്ന ഭരണസംവിധാനങ്ങൾ ഉണ്ടാകേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമാണെന്ന് നിങ്ങളേവരും ഓർത്തുകൊള്ളുക. നമുക്ക് ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയോട് ആഭിമുഖ്യമോ വിരോധമോ ഇല്ല. മലങ്കരസഭയ്ക്കുള്ളത് മൂല്യാധിഷ്ഠിത രാഷ്ട്രീയ നിലപാടാണ്. സഭയിലെ തർക്കമുള്ള പള്ളികളെ സംബന്ധിച്ചും സഭാ സമാധാനം സംബന്ധിച്ചും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കൈക്കൊണ്ട തീരുമാനം വ്യക്തമായ പ്രസ്താവനകളിലൂടെ സുന്നഹദോസ് സെക്രട്ടറിയും നാമും സമൂഹത്തെ അറിയിച്ചിട്ടുണ്ട്. അതിനെ വോട്ട് രാഷ്ട്രീയത്തിന്റെ മറവിൽ വികലമാക്കുവാൻ ആരും ശ്രമിക്കരുത്. ദൈവസ്നേഹത്തിന്റെ തണലിൽ നിന്നുകൊണ്ട് നീതി ലഭിക്കുന്നതിനുവേണ്ടിയും സത്യം ജയിക്കുന്നതിനുവേണ്ടിയും സഭ നടത്തിയിട്ടുള്ള ശ്രമങ്ങൾ ഇനിയും തുടരും. അത് ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയോടുള്ള ചായ്‌വോ വിരോധമോ ആണെന്ന് വ്യാഖ്യാനിക്കുവാൻ ആർക്കും അനുവാദമില്ല. സമൂഹത്തിന് നീതിയും സമാധാനവും ഉറപ്പുവരുത്തുന്ന നേതാക്കന്മാരെ വിജയിപ്പിച്ച് നിയമസഭയിലേക്കയ്ക്കുവാനുള്ള വിവേകബുദ്ധിയും രാഷ്ട്രീയ പ്രബുദ്ധതയും ഉപയോഗിച്ച് നിങ്ങളുടെ ഉത്തരവാദിത്വം നിറവേറ്റുവാൻ നാം നിങ്ങളേവരോടും ആഹ്വാനം ചെയ്യുന്നു. ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ!

ലേഖനം



# ഉയിർത്തെഴുന്നേറ്റ കർത്താവിന്റെ പ്രവർത്തനം

മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്ത

**പുനരുത്ഥാനത്തിൽ കൂടി കർത്താവു സ്ഥലകാലങ്ങളുടെ പരിധിക്ക് അപ്പുറം കട ന്നതിനാൽ, തനിക്ക് ഒരേ സമയത്ത് തന്നെ ഏവരോടുകൂടെ എല്ലായിടത്തും എല്ലാ സമയത്തും പ്രവർത്തിക്കാൻ സാധിക്കു ന്നു. അതിനാൽ താൻ ലോകം മുഴു വന്റെയും രക്ഷിതാവാണ്. ആരെങ്കിലും തന്റെ സ്വാതന്ത്ര്യത്തെ ദുർവിനിയോഗം ചെയ്തു കർത്താവിൽ നിന്ന് അകന്നുപോ യാൽ, ബല ബന്ധം ചെയ്ത് അവനിൽ താൻ പ്രവർത്തിക്കയില്ല.**

നമ്മുടെ കർത്താവിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പും ആണ് നമ്മുടെ രക്ഷയുടെ അടിസ്ഥാനം. നമ്മുടെ കർത്താവു പറഞ്ഞു "ഞാൻ നല്ല ഇടയൻ ആകുന്നു. നല്ല ഇടയൻ ആടുകൾക്കുവേണ്ടി തന്റെ ജീവനെ കൊടുക്കുന്നു." (വി. യോഹ. 10:11) വി. പൗലോസ് ഇത് കുറെക്കൂടെ വ്യക്തമാക്കുന്നു. "കരുണാസമ്പന്നനായ ദൈവമോ, നമ്മെ സ്നേഹിച്ച മഹാസ്നേഹം നിമിത്തം, അതിക്രമങ്ങളാൽ മരിച്ചിരുന്ന നമ്മെ ക്രിസ്തുവിനോടുകൂടെ ജീവിപ്പിക്കുകയും – കൃപയാലല്ലോ നിങ്ങൾ രക്ഷിക്കപ്പെട്ടിരിക്കുന്നു–ക്രിസ്തുയേശുവിൽ നമ്മെക്കുറിച്ചുള്ള വാത്സല്യത്തിൽ തന്റെ കൃപയുടെ അത്യന്ത ധനത്തെ വരും കാലങ്ങളിൽ കാണിക്കേണ്ടതിന്, ക്രിസ്തുയേശുവിൽ അവനോടുകൂടെ ഉയിർത്തെഴുന്നേല്പിച്ച് സ്വർഗ്ഗത്തിൽ ഇരുത്തുകയും ചെയ്തു" (എഫേ. 2:4–7) വീണ്ടും വി. പൗലോസ് പറയുന്നു "ക്രിസ്തു ഉയിർത്തിട്ടില്ല എങ്കിൽ, നിങ്ങളുടെ വിശ്വാസം വ്യർത്ഥമത്രെ. നിങ്ങൾ ഇന്നും നിങ്ങളുടെ പാപങ്ങളിൽ ഇരിക്കുന്നു" (1 കോരി. 15:17).

ഉയിർത്തെഴുന്നേറ്റ കർത്താവു വ്യക്തിപരമായി നമ്മിൽ ഓരോരുത്തരിലും സദാ പ്രവർത്തിക്കേണ്ടിരിക്കേണ്ടിയിരിക്കുന്നു. വി. പത്രോസ് പറയുന്നു "നിങ്ങൾക്ക് ആദ്യമേ, ദൈവം തന്റെ ദാസനായ യേശുവിനെ എഴുന്നേല്പിച്ചു, ഓരോരുത്തനെ അവനവന്റെ അകൃത്യങ്ങളിൽ നിന്ന് തിരിക്കുന്നതിനാൽ നിങ്ങളെ അനുഗ്രഹിക്കേണ്ടതിന്, അവനെ അയച്ചിരിക്കുന്നു." (അപ്പോ. 3:26)

വി. പൗലോസ് കൊലോസ്യർക്ക് എഴുതിയ ലേഖനത്തിൽ പറഞ്ഞിരിക്കുന്നതുപോലെ കർത്താവിന്റെ പ്രവർത്തനത്തോടുചേർന്ന് സഹകരിക്കുകയാണ് നമ്മുടെ കർത്തവ്യം. അദ്ദേഹം പറയുന്നു "ആകയാൽ നിങ്ങൾ ക്രിസ്തുവിനോടുകൂടെ ഉയിർത്തെഴുന്നേറ്റു എങ്കിൽ, ക്രിസ്തു ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നിടമായ ഉയരത്തിലുള്ളത് അന്വേഷിപ്പിൻ. ഭൂമിയിലുള്ളതല്ല, ഉയരത്തിലുള്ളത് അന്വേഷിപ്പിൻ... ആകയാൽ ദുർന്നടപ്പു, അശുദ്ധി, അത്യാഗ്രഹം, ദുർമ്മോഹം, വിഗ്രഹാരാധനയായ അത്യാഗ്രഹം ഇങ്ങനെ ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളെ മരിപ്പിപ്പിൻ.. ആകയാൽ ദൈവത്തിന്റെ വൃതന്മാരും വിശുദ്ധന്മാരും പ്രിയരുമായി, മനസ്സലിവ്, താഴ്മ, സൗമ്യത, ദീർഘക്ഷമ, എന്നിവ ധരിച്ചുകൊണ്ട്, അന്യോന്യം പൊറുക്കുകയും, ഒരുവനോടു ഒരുവന് വഴക്കുണ്ടായാൽ തമ്മിൽ ക്ഷമിക്കയും ചെയ്‌വിൻ." (കൊലോ. 1:1–13)

ഉയിർത്തെഴുന്നേറ്റ കർത്താവ് നമ്മുടെ ഭാരങ്ങളെ ചുമക്കുന്നതിനും നമ്മെ ആശ്വസിപ്പിക്കുന്നതിനും സദാ നമ്മോടുകൂടെയുണ്ട്. കർത്താവ് പറയുന്നു "അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരുമായുള്ളോരേ, എല്ലാവരും എന്റെ അടുക്കൽ വരുവിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും" (വി. മത്താ. 11: 28) പാപത്തെയും സാത്താനെയും മരണ

ത്തെയും ജയിച്ചടക്കിയ കർത്താവ്, ഇവയെ ജയിക്കുന്നതിനും സമൃദ്ധിയായ ഫലം കായ്ക്കുന്നതിനും നമ്മെ സഹായിക്കും. കർത്താവ് പറയുന്നു ഒരുവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും. എന്നെ പിരിഞ്ഞ് നിങ്ങൾക്ക് ഒന്നും ചെയ്‌വാൻ കഴികയില്ല." (വി. യോഹ. 15:5) വീണ്ടും താൻ പറയുന്നു" ഞാൻ വാതിൽക്കൽ നിന്ന് മുട്ടുന്നു ആരെങ്കിലും എന്റെ ശബ്ദം കേട്ട് വാതിൽ തുറന്നാൽ, ഞാൻ അവന്റെ അടുക്കൽ ചെന്ന് അവനോടും അവൻ എന്നോടും അത്താഴം കഴിക്കും" (വെളി. 3:20)

നമ്മിൽ വസിക്കുന്നതിനുള്ള മുഖാന്തരമായി കർത്താവ് വി. കുർബാന സ്ഥാപിച്ചു. "സ്വർഗ്ഗത്തിൽ നിന്നിറങ്ങിയ ജീവനുള്ള അപ്പം ഞാൻ ആകുന്നു. ഈ അപ്പം തിന്നുന്നവനെല്ലാം എന്നേയ്ക്കും ജീവിക്കും ഞാൻ കൊടുപ്പാനിരിക്കുന്ന അപ്പമോ, ലോകത്തിന്റെ ജീവനുവേണ്ടി ഞാൻ കൊടുക്കുന്ന എന്റെ മാംസമാകുന്നു. (വി. യോഹ. 6:51)

തന്റെ പുനരുത്ഥാന പ്രത്യക്ഷതകളിൽ കൂടി, കർത്താവ് നമ്മോടുകൂടെ സദാ ഉണ്ടെന്ന് തെളിയിച്ചിരിക്കുന്നു. ഗലീല കടലിന്റെ തീരത്തുള്ള പ്രത്യക്ഷത പ്രത്യേകം ശ്രദ്ധേയമാണ്. ശിഷ്യന്മാർ രാത്രി മുഴുവനും അദ്ധ്വാനിച്ചിട്ടും മീൻ പിടിക്കാൻ കഴിഞ്ഞില്ല. എന്നാൽ പ്രഭാതത്തിൽ കർത്താവു വൻപിച്ച മീൻ കൂട്ടത്തെ പിടിക്കുന്നതിന് സഹായിക്കുകയും, താൻ തയ്യാറാക്കിയ പ്രാതൽ ഭക്ഷിപ്പാൻ നൽകുകയും ചെയ്തു.

പുനരുത്ഥാനത്തിൽ കൂടി കർത്താവു സ്ഥലകാലങ്ങളുടെ പരിധിക്ക് അപ്പുറം കടന്നു. തനിക്ക് ഒരേ സമയത്ത് തന്നെ ഏവരോടുംകൂടെ എല്ലായിടത്തും എല്ലാ സമയത്തും പ്രവർത്തിക്കാൻ സാധിക്കുന്നു. അതിനാൽ താൻ ലോകം മുഴുവന്റെയും രക്ഷിതാവാണ്. ആരെങ്കിലും തന്റെ സ്വാതന്ത്ര്യത്തെ ദുർവിനിയോഗം ചെയ്തു കർത്താവിൽ നിന്ന് അകന്നുപോയാൽ, ബലബന്ധം ചെയ്ത് അവനിൽ താൻ പ്രവർത്തിക്കയില്ല.

"യഹോവയെ കണ്ടെത്താകുന്ന സമയത്ത് അവനെ അന്വേഷിപ്പിൻ അവൻ അടുത്തിരിക്കുമ്പോൾ അവനെ വിളിച്ചപേക്ഷിപ്പിൻ" (യെശ. 55:6).

നിങ്ങൾക്ക് എല്ലാവർക്കും അനുഗ്രഹസമ്പൂർണ്ണമായ ഉയിർപ്പ് പെരുനാൾ ആശംസിക്കുന്നു.

❖

മലങ്കര സഭാ മാസിക

**ചരിത്ര ലേഖനങ്ങൾ...**



പുസ്തകം 1, 1122 മേടം, ലക്കം 7



# വാത്സല്യം നിറഞ്ഞ വേദന

*(കാലം ചെയ്ത മലങ്കരസഭാ ഭാസുരൻ **പ. ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ** തിരുമനസ്സുകൊണ്ടു ചെയ്ത ഒരു പ്രസംഗം)*

കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരേ, നമ്മുടെ കർത്താവിന്റെ ഉയർപ്പിനുശേഷം താൻ ശിഷ്യന്മാർക്കും മറ്റും കാണപ്പെടുകയും അൽഭുതങ്ങൾ മുതലായവമൂലം ഉയർപ്പിനെക്കുറിച്ച് ഉറപ്പു വരുത്തുകയും ചെയ്തു. ജീവിച്ചിരുന്നപ്പോൾ താൻ വളരെ അൽഭുതങ്ങൾ ചെയ്തു. ഭൂതങ്ങളെ പുറപ്പെടുവിച്ചു. രോഗികളെ സൗഖ്യമാക്കി. മരിച്ചവരെ ഉയർപ്പിച്ചു. ഈ അൽഭുതങ്ങൾ പരിശുദ്ധന്മാരും ചെയ്തിട്ടുണ്ട്. എല്ലാത്തിലും വലിയ അത്ഭുതം തന്റെ ശക്തികൊണ്ടും ഇഷ്ടംകൊണ്ടും താൻ തന്നെ ഉയർത്ത് എഴുന്നേറ്റു എന്നുള്ളതാണ്. ഇങ്ങനെ സ്വശക്തിയാൽ ഉയർത്തെഴുന്നേറ്റതായ മറ്റൊരു സംഭവം ഇതുവരെ ഉണ്ടായിട്ടില്ല. ഈ വലിയ നന്മയെ അതായത് ഉയർപ്പിൻ ജീവനെ നമുക്കു തരുന്നതിനാണു താൻ വന്നത്. നാം അരിഷ്ടരും മരണമുള്ളവരുമായിരുന്നു. അതിനു പ്രതിശാന്തി താൻ ചെയ്തതത്രേ എല്ലാ അൽഭുതങ്ങളിലും വലിയത്. മരണത്തിൽ നിന്നു ജീവൻ, മരിച്ചവർക്ക് ഉയർപ്പു, മരണത്തിൽ വിഷമുള്ള് താൻ പറിച്ചു പാതാളത്തിന്റെ സംഹാരശക്തി കെടുത്തി. തന്നിൽ വിശ്വസിക്കുന്നവർക്കു മരണത്തിൽ നിന്നു ഉയർപ്പു ഉണ്ടാക്കുന്നതിന്, ഉയർപ്പു സ്ഥിരപ്പെടുത്തിക്കൊടുക്കുന്നതിനു, നാല്പതു ദിവസം കർത്താവു ലോകത്തിൽ സഞ്ചരിക്കയും ഉയർപ്പിൻ വിശ്വാസത്തെ ഉറപ്പിക്കുകയും ചെയ്തു.

ഒരിക്കൽ തീബര്യോസ് കടൽ തീരത്തുവച്ച് അവർ മീൻ പിടിച്ചുകൊണ്ടിരിക്കുമ്പോൾ - അവർക്കു പ്രത്യക്ഷപ്പെട്ടു മക്കളേ, എന്നു വിളിച്ചു. എന്ത് ഓമനയേറിയ വിളി! അവർ ഈ ജോലി വിട്ടു കർത്താവിനെ അനുഗമിച്ചവരായിരുന്നു എങ്കിലും കർത്താവിന്റെ മരണശേഷം അവർ ചിതറി. തങ്ങളുടെ രക്ഷയും പ്രതീക്ഷയും അവർ ആരിൽ നിക്ഷേപിച്ചിരുന്നുവോ, ആ മശിഹായുടെ മരണത്തിൽ അവർ നിരാശരായി. നമ്മുടെ രക്ഷകൻ നമ്മിൽ നിന്നു പോയി. ഇനിയും നാം എന്തു ചെയ്യും എന്നു വിചാരിച്ചു മുൻ ജോലിക്കു തന്നെ പോയി. കർത്താവു മനുഷ്യരെ പിടിക്കുന്നവരാക്കാമെന്നു പറഞ്ഞിട്ടും - അവർ തിരികെ മീൻപിടിക്കാൻ പോയി. ഇതു സ്ഥിരതയില്ലാത്തതും ചപലവുമായ പൈതങ്ങളുടെ സ്വഭാവമത്രേ. കർത്താവു അവരെ പൈതങ്ങളേ എന്നു വിളിക്കുന്നു. അവരിൽ പലരും തന്നെക്കാൾ പ്രായമുള്ളവരായിരുന്നു നമ്മെയും താൻ ഇങ്ങനെ തന്നെ വിളിക്കുന്നു, എന്നോർക്കണം. ഈ വിളിയിൽ ശാസനയും വാത്സല്യവും ഉണ്ട്. (ഞാൻ നിങ്ങളെ ഏല്പിച്ച ജോലി വിട്ടിട്ട് നിങ്ങളുടെ പണ്ടത്തെ ജോലിക്കു പിന്തിരിഞ്ഞു എന്നുള്ള ശാസനയും, പൈതങ്ങളെ എന്നുള്ള വിളിയിലുള്ള നിറഞ്ഞ വാത്സല്യവും,) വിളികേട്ടു തിരിഞ്ഞു നോക്കി മൽസ്യം ഒന്നും കിട്ടിയില്ല എന്നു പറഞ്ഞു. കർത്താവു പറയുന്നു. ഇപ്രകാരം ചെയ്താൽ കിട്ടുകയില്ല. "പടകിന്റെ വലത്തുഭാഗത്ത് വല ഇടുവിൻ" ഇതിന്റെ അർത്ഥം മീൻ പിടുത്തമല്ല. നിങ്ങൾ വലത്തേതിന്റെ മക്കൾ ആയിരിക്കണം: നിങ്ങൾ ഞാൻ വിളിച്ച വിളിയിൽ നിന്നു തെറ്റി - വലത്തുഭാഗത്തുനിന്നും തെറ്റി - ഇടത്തേതിന്റെ മക്കളായിപ്പോകരുത് എന്നത്രേ. കൽപ്പന പ്രകാരം വലത്തുഭാഗത്തു വലയിട്ടു. വല നിറഞ്ഞു. ഇപ്രകാരം വലത്തേതിന്റെ മക്കളായിത്തീർന്ന് മനുഷ്യരെ പിടിക്കുന്നവരാകണം എന്നു താൻ അവരെ ചൂണ്ടിക്കാണിച്ചു. അവർ കരയ്ക്കു കയറിയപ്പോൾ കർത്താവിന്റെ മുമ്പാകെ തീക്കനലും അതിന്മേൽ അപ്പവും മീനും തങ്ങൾക്കു നൽകുവാൻ തയ്യാറായി വച്ചിരിക്കുന്നതായി കാണുന്നു. കർത്താവു കല്പിക്കുന്നു, "നിങ്ങൾ ഇപ്പോൾ പിടിച്ച മീനിൽ കുറെ കൊണ്ടുവരുവീൻ" ഇതിന്റെ അർത്ഥം എനിക്കു നിങ്ങളുടെ സഹായം കൂടാതെ ചെയ്‌വാനും ഉണ്ടാക്കുവാനും കഴിയും. എങ്കിലും നിങ്ങളുടെ പ്രയത്നത്തിന്റെ ഫലത്തിൽ നിന്നു ഭക്ഷിക്കുന്നതു സന്തോഷമാണ് എന്നത്രേ. വിശുദ്ധ ശ്ലീഹന്മാരും കർത്താവും ഭക്ഷിച്ചു. ഇങ്ങനെ പലപ്രകാരം തന്റെ ഉയിർപ്പിനെക്കുറിച്ചു വിശ്വസിപ്പിച്ചുറപ്പിച്ചു. നാം ഇതുപോലെ പൈതങ്ങളാണ്. കർത്താവിനു നമ്മുടെ അസ്ഥിരത കാണുമ്പോൾ വാത്സല്യത്തോടുകൂടിയ വേദനയുണ്ടാകും. നാം സ്ഥിരമുള്ളവരായി വലത്തുഭാഗത്തേ മക്കളായി, വലത്തു ഭാഗത്തെ മക്കൾക്കു യോജിച്ച പ്രവർത്തികൾ ചെയ്യുന്നവരായിക്കണം; ഇടത്തേതിന്റെ അല്ല...




# BIBLE STUDY




## വലത്തോട്ട്

1. 'പ്രിയമകൻ' എന്ന് പൗലോസ് വിളിക്കുന്ന വ്യക്തി (5)
2. യേശുവിന്റെ മുന്നോടിയായ യോഹന്നാനെ ഇങ്ങനെയും വിളിക്കാറുണ്ട് (5)
5. സൗഖ്യം നേടിയ പത്ത് കുഷ്ഠരോഗികളിൽ നന്ദി പറയാൻ വന്നവന്റെ സ്വദേശം (3)
7. ഭൂതങ്ങളുടെ തലവൻ (6)
8. ബുദ്ധിയില്ലാത്തവരേ എന്ന് പൗലോസ് വിളിച്ചവൻ (4)
9. ദൈവികദാനം പണത്തിനു വാങ്ങാമെന്ന് മോഹിച്ച ആഭിചാരകൻ (3)
10. സഭയിലെ വിഘടിതരുടെ ചാവേർസേന (2)
13. സ്ത്രീയുടെ തല പുരുഷൻ: പുരുഷന്റെ തലയോ? (3)
15. ഹെരോദാവിന്റെ മകൻ (6)
17. ബിംബങ്ങൾ നിറഞ്ഞതായി പൗലോസ് കണ്ട പട്ടണം (3)
19. പെർഗമോസിൽ കൊല്ലപ്പെട്ട, കർത്താവിന്റെ സാക്ഷിയും വിശ്വസ്തനുമായവൻ (4)



20. ഇതു ധരിക്കാതെ പ്രാർത്ഥിക്കുന്ന സ്ത്രീ തലയെ അപമാനിക്കുന്നു (4)
24. ഹെരോദാവ് ഇടപ്രഭുവായിരുന്ന പ്രവിശ്യ (3)
26. ക്രിസ്തുവിലേക്കു നമ്മെ നയിക്കുന്ന ശിശുപാലകൻ (5)
27. കരംപിരുവുകാരനായ ശിഷ്യൻ (3)
28. ഫേലിക്സിന്റെ പിൻഗാമിയായി വന്ന ദേശാധിപതി (4)
29. ഈ ഭാവമുള്ളവർ മുഖ്യാസനം തെരഞ്ഞെടുക്കുമെന്നു കർത്താവ് (2)

## താഴോട്ട്

1. ഉയിർപ്പിനുശേഷം കർത്താവ് ശിഷ്യർക്കു പ്രത്യക്ഷപ്പെട്ട കടലോരം (4)
3. യോഹന്നാന് ദർശനമുണ്ടായ ദ്വീപ് (4)
4. യാക്കോബ് - യൂദാ സഹോദരന്മാരുടെ പിതാവ് (4)
6. കർത്താവിന് വഴി ഒരുക്കാൻ ദൂതനെ അയയ്ക്കുമെന്ന് പ്രവചിച്ചവൻ (3)
7. അഗ്രിപ്പാ രാജാവിന്റെ ഭാര്യ (4)
8. അഖായയിൽ ദേശാധിപതിയായിരുന്നവൻ (4)
11. നിലനിൽക്കുന്ന മൂന്നു ഫലങ്ങളിൽ ഏറ്റവും പ്രധാനം (3)
12. പൗലോസ് കത്തുകളും ഡയറികളും മറ്റും ത്രോവാസിൽ മറന്നു വച്ച വീടിന്റെ ഉടമ (4)
14. 'ഈ മനുഷ്യൻ സത്യമായും ദൈവപുത്രൻ ആയിരുന്നു' പറഞ്ഞതാര്? (5)
15. "ഞാൻ ക്രിസ്ത്യാനിയാകുവാൻ നീ സമ്മതിപ്പിക്കുന്നു" പറഞ്ഞതാര്? (4)
16. രാജാവിനുള്ളത്; മണവാളനെയും മണവാട്ടിയെയും വാഴ്ത്തി അണിയിക്കുന്നു (3)
17. വിശ്വാസിസമൂഹത്തെ ഇങ്ങനെയും വിളിക്കാറുണ്ട് (4)
18. എല്ലാ വിത്തിലും ചെറുത്; സ്വർഗരാജ്യം ഇതിനോടു സദൃശം (5)
19. പൗലോസിനെ അടിക്കാൻ കൽപിച്ച മഹാപുരോഹിതൻ (4)
20. 'സകല കപടവും ധൂർത്തും നിറഞ്ഞവൻ; പിശാചിന്റെ മകൻ; നീതിയുടെ ശത്രു' (4)
21. വീടു പണിയുന്നവർ തള്ളിക്കളഞ്ഞ കല്ല് (4)
22. പഴയതു കഴിഞ്ഞുപോയി, കർത്താവ് പുതിയതു സ്ഥാപിച്ചു (3)
23. ലോകമോഹത്താൽ പൗലോസിനെ വിട്ട് തെസലോനീക്യയിലേക്കു പോയവൻ (3)
25. കർത്താവ് മകനെ ഉയിർപ്പിച്ചു നൽകിയ വിധവയുടെ നാട് (3)

## പദപ്രശ്നം-35 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. നീനു ജോർജ്, സെഞ്ചുറി കോളെജ്, കാസർകോട്
2. സുശീല ജേക്കബ് ചാത്തന്നൂർ, കൊല്ലം
3. ജോഹാൻ ജേക്കബ്, തിരുവല്ല

4. ഏലിയാമ്മ തോമസ്, ഷഹാഡ്, കല്യാൺ; 5. ഏലിയാമ്മ ജോൺ, നവി മുംബയ്; 6. ഏലിയാമ്മ മജോർജ്, മിറാറോഡ്, മുംബയ്; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 9. ഏലിയാമ്മ ഗീവർ, കുന്നംകുളം; 10. ഏലിയാമ്മ പൗലോസ്, ചെലങ്കോട്, വയനാട്; 11. ഏലിയാമ്മ വർഗീസ്, ജലഹള്ളി, ബാംഗ്ലൂർ; 12. ഏലിയാമ്മ തോമസ്, നിരണം; 13. ഏലിയാമ്മ ഐസക്, പുത്തൂർ; കൊല്ലം; 14. ഏലമ്മ വർഗീസ്, ഉദയ്പൂർ; രാജസ്ഥാൻ; 15. ഏലമ്മ എബ്രഹാം, കളമശേരി; 16. ശോശാമ്മ എബ്രഹാം; ബിലാസ്പൂർ; 17. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 18. സൂസമ്മ തങ്കൻ, ഭാണ്ഡുപ്, മുംബയ്; 19. സൂസമ്മ മാത്യു, നാരങ്ങാനം; 20. സൂസമ്മ രാജൻ, ഹൈദരാബാദ്; 21. ഓമന രാജൻ, ഹൈദരാബാദ്; 22. ഓമന ചാക്കോ, നിരണം; 23. എ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 24. ആലീസ് വർഗീസ്, ചമ്പക്കര, കോട്ടയം; 25. സാറാമ്മ വർഗീസ്, നിരണം; 26. ജീതു വർഗീസ്, വെൺപാല, തിരുവല്ല; 27. പി. സി. അലക്സാണ്ടർ, മാവേലിക്കര; 28. റേച്ചൽ അലക്സാണ്ടർ, പൂനെ; 29. റാഹേലമ്മ തോമസ്, തുവയൂർ, അടൂർ; 30. അന്നമ്മ തോമസ്, നരിയാപുരം; 31. മാത്യൂ തോമസ്, ഭോപാൽ; 33. ജെസി തോമസ്, പിമ്പ്രി, പൂനെ; 34. ഡെയ്സി മാത്യു, നിരണം; 35. മോളി മാത്യു, നാരങ്ങാനം; 36. ഷെർളി മാത്യു, തൃക്കോതമംഗലം, കോട്ടയം; 37. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 38. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡുപ്, മുംബയ്; 39. റീഷ സാറ കുര്യാക്കോസ്, ന്യൂഡെൽഹി; 40. രഞ്ജിനി റജി, കളമശേരി; 41. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 42. ലിനി ദാനിയേൽ, ചെന്നൈ; 43. ബേബി പെരിങ്ങര, തിരുവല്ല; 44. വൽസമ്മ ഫിലിപ്, ഭോപാൽ; 45. സാറാമ്മ തമ്പി, കോയമ്പത്തൂർ; 46. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 47. എലിസബത്ത് ചെറിയാൻ, നിരണം; 48. മറിയാമ്മ ജോൺ, പങ്ങട, കോട്ടയം; 49. കെ. കെ. എബ്രഹാം, പനയമ്പാല, കോട്ടയം; 50. റോസമ്മ ജോർജ്, കൊൽക്കത്ത; 51. സുനിത കള്ളിക്കാട്, പാലക്കാട്; 52. ബിനി ബോബൻ, കുന്നംകുളം; 53. വിനീത സി. ജെ. എറണാകുളം.

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ: സൂസമ്മ ഇടിക്കുള, പൂനെ; മറിയാമ്മ വർഗീസ്, ആനിക്കാട്; വി. എ. തോമസ്, കറ്റാനം; ആലീസ് എബ്രഹാം, കോയമ്പത്തൂർ; അന്നമ്മ മത്തായി, ആലുവ; ചിന്നമ്മ വർഗീസ്, നാരങ്ങാനം; മറിയാമ്മ മാത്യു കളമശേരി; മോളി ജോൺ മല്ലപ്പള്ളി വടക്ക്; ലിനി മാത്യൂസ്, പൂവൻതുരുത്ത്, കോട്ടയം; ശോശാമ്മ മത്തായി, ചെങ്ങറ, കോന്നി)

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**

(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോഷി ബി. ജോൺ മണപ്പള്ളി**
**S.R.P. മാർക്കറ്റ് പി.ഓ.**
**കൊല്ലം ജില്ല-690539**

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-05-2006

## പദപ്രശ്നം - 35, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ഗ | 2 മാ | ലി | യേ | ൽ | 3 അ | 4 ഹ | ശ്വേ | 5 രോ | ശ് |
| 6 ഏ | നോ | ശ് | 7 ഈ | ഫ്രാ | മാ | ർ | 8 അ | ദാ | 9 ക |
| ലി | ഹ | 10 മോ | ഖാ | 11 ഹ | ലേ | 12 സീ | ദോ | ന്യ | ർ |
| യാ | 13 ഹ | ർ | ബോ | ന | ക് | ത് | നീ | 14 നെ | മെ |
| വ് | 15 ലെ | ദേ | ദ് | 16 ന | യ | മാ | 17 യാ | ബാ | ൽ |
| 18 മെ | മൂ | ഖാ | ൻ | 19 യാ | രെ | ദ് | വ് | യോ | 20 ത |
| 21 തോ | വേ | യി | 22 മ | ഗം | 23 മാ | 24 ഗൊ | ല്യാ | ത് | ബീ |
| 25 ബി | ൽ | ദാ | ദ് | 26 പ | ർ | 27 ശ | ൻ | ദാ | ഥ |
| 28 യാ | ക്കോ | ബ് | 29 ബ | ർ | ത്താ | ലോ | മാ | യി | 30 ശേ |
| വ് | 31 ദ | ന | ഹ | 32 നോ | ബാ | 33 മി | ന്റെ | ദാ | ത് |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.



ലേഖനം

# അനശ്വരതയുടെ പൊൻപുലരി – ഈസ്റ്റർ

**ഫാ. സി. കെ. വർഗീസ്, കൊച്ചേരിൽ**

അതിവാസ്തവീകതയുടെ ദുർജ്ഞേയങ്ങളായ വശങ്ങളെ സുഗ്രാഹ്യമാക്കിത്തീർക്കുകയാണ് പുനരുത്ഥാനം. മുൻവിധിയോടെയുള്ള സമീപനം യുക്തിയിലധിഷ്ഠിതമായ വിഷമവൃത്തം സൃഷ്ടിക്കും. എന്നാൽ പുനരുത്ഥാന സാക്ഷികളുടെ ഭ്രമാത്മകമായ പ്രവർത്തനം മുൻവിധികളെ തകിടം മറിക്കുന്നു. അനുഭവിച്ചു വരുന്ന ശാസ്ത്രത്തിനതീതമായി ഉൽഭൂതമാകുന്ന ശക്തി വിശേഷം ശാസ്ത്രാതീത ശക്തിയുടെ വിശ്വാസത്തിനു പ്രേരകമാകും. അത് അനന്തതയിലേക്ക് അഥവാ നിത്യതയിലേക്ക് നീളുന്നു. അതിനു സാധൂകരണം നല്കാനാണ്, മറവിയുടെ മാറാലകൾക്കോ കൂലം കുത്തിപ്പായുന്ന കുത്തിയൊഴുക്കിനോ കാലത്തിന്റെ തിരമാലകൾക്കോ തുടച്ചുമാറ്റാനോ കടപുഴക്കിയെടുത്തടിച്ചലക്കി നാമാവശേഷമാക്കാനോ സാധിക്കാത്ത വിധത്തിൽ കാലചക്രചരിത്ര മദ്ധ്യത്തിൽ സർവ്വശക്തനായ ദൈവം കോറിയിട്ട അനശ്വരതയുടെ മുദ്രയായ ഈസ്റ്റർ. മരണാനന്തര ജീവിതത്തിന്റെ അനശ്വരത മാനവജാതിക്കു മനസ്സിലാക്കിക്കൊടുത്ത നിത്യതയുടെ നിതാന്ത സ്നേഹസന്ദേശമാണിതിലെ ഇതിവൃത്തം. ദൈവത്തോടൊപ്പം ആയിരിക്കേണ്ട മനുഷ്യന്റെ നികൃഷ്ടാവസ്ഥയിൽ നിന്നും എങ്ങനെ ദൈവീകതയിലേക്കുയർത്താം എന്നു വരച്ചു കാട്ടിയ നിസ്തുല നിറകൂട്ടിലെ നിർമ്മല വർണ്ണങ്ങളുടെ ബഹിർസ്ഫുരണമാണത്. നീതിക്കും, ന്യായത്തിനും, സത്യത്തിനുംവേണ്ടി നിലകൊണ്ടാൽ, ദുഷ്ടലോകം കഷ്ടത്തിലൂടെ കടത്തിവിട്ടാലും ശുദ്ധി ചെയ്ത സ്വർണ്ണംപോലെ പുറത്തുവരുമെന്ന സത്യത്തിന്റെ ഉയിർത്തെഴുന്നേല്പാണ് ഈസ്റ്റർ.

ഈസ്റ്റർ എന്ന പദം രൂപം കൊണ്ടതിനെക്കുറിച്ച് പ്രധാനമായി രണ്ടു പരാമർശങ്ങളാണു കാണുന്നത്. 1) ജർമ്മനിയിൽ, ജീവന്റെ തുടിപ്പിനു നവചൈതന്യം നല്കുന്ന വസന്തകാലം "ഇയോസ്റ്റിൻ" എന്ന ദേവതയുടെ മനംകുളിർത്ത മനതൃപ്തിയുടെ വരദാനമാണെന്നവർ വിശ്വസിക്കുന്നു. ഈ പേരിൽ നിന്നും 'ഈസ്റ്റർ' എന്ന പദം രൂപപ്പെട്ടു എന്നു പറയപ്പെടുന്നു. 2) ആംഗ്ലോസാക്സൻ വംശജൻ വിശ്വസിക്കുന്നത് ഓരോ സുപ്രഭാതവും പുലരിയുടെ ദേവതയായ 'എസ്റ്റോറാ'യുടെ കാരുണ്യത്താൽ ലഭിക്കുന്നുവെന്നാണ്. ഇതിൽ നിന്നും "ഈസ്റ്റർ" എന്ന പദം ഉൽഭവിച്ചു എന്നും പറയപ്പെടുന്നു.

എന്തുമാവട്ടെ നമ്മേ സംബന്ധിച്ചിടത്തോളം നിത്യാനന്ദത്തിന്റെ ഉത്സവമാണ് ഈസ്റ്റർ. കാരണം മരണം കൊണ്ട് ജീവിതം അവസാനിക്കുന്നില്ല എന്നും പുനരുത്ഥാനവും നിത്യജീവനും വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്നു എന്നുമുള്ള പരമാനന്ദത്തിന്റെ ഉറപ്പാണ് ഈസ്റ്റർ. ഈസ്റ്റർ ചിന്തകളിലേക്കു തിരിയുമ്പോൾ ജഡധാരണം ചെയ്ത ദൈവത്തിൽ ദൈവീകതയും മാനുഷീകതയും എങ്ങനെ പരസ്പരം ഇഴകീറിയിഴുകിച്ചേർന്നിരുന്നുവെന്ന് തന്റെ ഇഹലോക വ്യാപാരകാല പ്രവർത്തികൾ വെളിപ്പെടുത്തുന്നു. ഇതു പ്രധാനമായും ത്രിമാന ദിശകളിലേക്കു നമ്മുടെ ചിന്തയെ നയിക്കുന്നു.

ഇടിച്ചിടിച്ചു മുന്നിലെത്തി സ്ഥാനം കൈക്കലാക്കുക, അതാണല്ലോ ഇന്നത്തെ ആത്മീയ രംഗത്തും ഭൗതീക രംഗത്തും നടമാടുന്നത്. പക്ഷേ, ഓർക്കുക നൂറ്റാണ്ടുകൾക്കു മുമ്പ് യേശുക്രിസ്തു തെളിച്ച മാർഗ്ഗദീപം ഇന്നും മറ്റെല്ലാ പ്രഭകളെയും നിഷ്പ്രഭമാക്കിക്കൊണ്ട് കത്തിജ്വലിക്കുന്നു. കാലഗതികൾക്ക് അണയ്ക്കാൻ കഴിയാത്ത ഉജ്ജ്വല തേജസ്സാണത്. ആ തേജസ്സിൽ നടക്കാനാഗ്രഹിക്കുന്നവർ മരിച്ചാലും ജീവിക്കും. എന്നാൽ ഇന്ന് അധികാരത്തിനുവേണ്ടിയുള്ള കുതിരക്കച്ചവടവും കുതികാൽ വെട്ടലുമാണ് എവിടെയും. അധികാരവും പൗരോഹിത്യവും കൈകോർക്കുന്നത് യേശുവിനെ ക്രൂശിക്കുവാൻ വേണ്ടി മാത്രമാണെന്നു മറക്കരുത്.

**പ്രഥമമാനം** താൻ പൂർണ്ണമനുഷ്യനാകയാൽ ഭൗതീക തലത്തിൽ ഒരു മനുഷ്യന് എങ്ങനെ പൂർണ്ണതയുടെ നെറുകയിലെത്താമെന്ന് സ്വജീവിതത്തിലൂടെ കാണിച്ചുതന്നു. പാപമൊഴികെ സകലത്തിലും താൻ മനുഷ്യവർഗ്ഗവുമായി താദാത്മ്യപ്പെട്ടു. മനുഷ്യവർഗ്ഗത്തിന്റെ അടിസ്ഥാന ഗുണങ്ങളായിരിക്കേണ്ട സത്യം, നീതി, ന്യായം, അനുസരണം, സ്നേഹം, ക്ഷമ എന്നീ സുകൃതങ്ങൾക്കുവേണ്ടി നിലകൊണ്ടു. അധികാര വർഗ്ഗത്തിന്റെ ദുഷ്ചെയ്തികളെ ചോദ്യം ചെയ്യുന്ന സത്യമുള്ള വിമർശകനാകേണ്ടത് ബുദ്ധിയുള്ള മനുഷ്യന്റെ ധർമ്മമാണന്ന് എടുത്തുകാട്ടിയതാണ് "വെള്ളതേച്ച ശവക്കല്ലറകളേ" എന്നുള്ള വിളി. സമൂഹത്തിലെ അസമത്വത്തെ ചൂണ്ടിക്കാട്ടുന്ന ധാർമ്മീക രോഷമാണ് "മോടിയുള്ള വസ്ത്രം ധരിച്ചവനോട് സുഖേനെ ഇരുന്നാലും എന്നും, ദരിദ്രനോട് അവിടെ നില്ക്ക" എന്നും പറയുന്ന യുക്തിഭംഗത്തിലെ വൈരുദ്ധ്യാത്മകത. ദൈവത്തിന്റെ ദാനമായ പൗരോഹിത്യത്തെ അംഗീകരിക്കുമ്പോഴും പുരോഹിതവർഗ്ഗത്തിന്റെ പുഴുക്കുത്തുവീണ ജീവിതശൈലിയെ ഭത്സിക്കുന്ന യേശു മനുഷ്യരെ അതു പഠിപ്പിക്കുന്നു. "അവൻ പറയുന്നതുപോലെ ചെയ്യുക; അവർ ചെയ്യുന്നതുപോലെ ചെയ്യരുത്" അഴിമതിക്കും അനീതിക്കുമെതിരെ ചാട്ടവാറെടുക്കണമെന്ന് ദേവാലയശുദ്ധീകരണത്തിലൂടെ കാട്ടിത്തന്ന യേശുവിന്റെ ഒറ്റയാൻ പോരാട്ടം അധികാര വർഗ്ഗം ആമത്തിലിട്ടാലും സമൂഹധാർമ്മികതയ്ക്കുവേണ്ടി നിലകൊള്ളണമെന്ന സന്ദേശമാണ്. കരയുന്നവരോടൊപ്പം കരയുകയും, സന്തോഷിക്കുന്നവരോടൊപ്പം സന്തോഷിക്കുകയും ചെയ്യുന്ന യേശു സകല മാനുഷിക നിയമങ്ങൾക്കും കീഴടങ്ങുവാൻ പ്രേരിപ്പിച്ചുകൊണ്ട് കരം കൊടുക്കുവാൻ പത്രോസിനെ ചുമതലപ്പെടുത്തുന്നു. സമൂഹം തള്ളിയ സകലരെയും തന്നോടു ചേർത്തു നിർത്തിയപ്പോൾ അവർ ദൈവത്തിന്റെ മക്കളാണെന്നുള്ള തന്റെ ദിവ്യ സ്നേഹം ചിറപൊട്ടിയൊഴുകുകയായിരുന്നു. വ്യക്തിപരമായ ഏകാന്ത പ്രാർത്ഥനയിലൂടെയും, സുന്നഗോഗിൽ സംബന്ധിച്ചുള്ള കൂട്ടായ്മ പ്രാർത്ഥനയിലൂടെയും, ദേവാലയ ആരാധനയിൽ സംബന്ധിച്ച് അതിന്റെ മഹത്വം എടുത്തു കാട്ടിയും ഒരു മനുഷ്യന് എങ്ങനെ ദൈവീകതയിലേക്കുയരാം എന്ന് കാണിച്ചുതന്നു.

**ദ്വിതീയ മാനം,** ദൈവമായ താൻ തന്റെ ദൈവീകത മനുഷ്യ നന്മയ്ക്കുവേണ്ടി വിനിയോഗിച്ചു. തനിക്കു വിശന്നപ്പോൾ കല്ല് അപ്പമാക്കാതെ അഞ്ച് അപ്പം കൊണ്ട് 5000 പേരെ പോഷിപ്പിച്ചു. വെള്ളത്തെ വീഞ്ഞാക്കിയപ്പോഴും, ചീറിയടിച്ച കാറ്റിനെയും, കോപിച്ചകടലിനെയും ശാന്തമാക്കിയപ്പോഴും താൻ പ്രകൃതിയുടെ നാഥനാണെന്നു വെളിപ്പെടുത്തി. അഴുകിയൊഴുകിയ കുഷ്ഠരോഗിയെ സൗഖ്യമാക്കിക്കൊണ്ടും അന്ധനു കണ്ണും കാഴ്ചയും നല്കിക്കൊണ്ടും താൻ സൃഷ്ടിയുടെ സ്രഷ്ടാവാണെന്നു തെളിയിച്ചു. വിധവയുടെ മരിച്ചമകനെയും, അടക്കപ്പെട്ട ലാസറിനെയും ഉയിർപ്പിച്ചപ്പോൾ താൻ ഉത്ഥാനത്തിന്റെ ഉടയവനാണെന്നു വിളംബരം ചെയ്തു. കടലിന്റെ അടിയിൽ ഊളിയിട്ട മത്സ്യത്തിന്റെ വായിലെ നാണയത്തുട്ട് മൈലുകൾക്കകലെ നിന്നു കണ്ടവൻ, എതിർ ഗ്രാമത്തിൽ കെട്ടിയിരുന്ന കഴുതയെയും കുട്ടിയെയും മറു ഗ്രാമത്തിൽ നിന്നു കണ്ടവൻ കടലും കരയും അതിലെ ജീവജാലങ്ങളും തന്റെ നിരീക്ഷണത്തിലാണെന്നു ലോകത്തിനു വെളിപ്പെടുത്തി. ശമരിയാക്കാരിയുടെ ജീവിത രഹസ്യം വെളിപ്പെടുത്തിയപ്പോഴും "നീചെയ്യാനുള്ളത് വേഗം ചെയ്യുക" എന്നു യൂദായോടു പറയുമ്പോഴും താൻ ഏതു രഹസ്യവും അറിയുന്ന ദൈവമാണെന്നു മനസ്സിലാക്കിക്കൊടുത്തു. വഴിയറിയാത്തവനു വഴികാണിച്ചുകൊടുക്കാൻ അറിയാമെങ്കിലും ഇല്ലെങ്കിലും വഴിതെറ്റിക്കുന്ന വഴികാട്ടികളെ "കുരുടന്മാരായ വഴികാട്ടികളേ" എന്നു സംബോധന ചെയ്തുകൊണ്ട് "ഞാൻ തന്നെ വഴിയും, സത്യവും ജീവനുമാകുന്നു" എന്നു പ്രഖ്യാപിച്ചപ്പോൾ ജീവന്റെ വഴി മലർക്കെ തുറക്കപ്പെട്ടു. കുരിശിൽ കിടന്നുകൊണ്ട് "എന്റെ ദൈവമേ, എന്റെ ദൈവമേ നീ എന്നെ കൈവിട്ടതെന്ത്?" എന്നുച്ചത്തിൽ നിലവിളിച്ചപ്പോൾ അതു തന്റെ മനുഷ്യഭാവത്തിന്റെ അവസാന വാക്കും, ഇവരോടു ക്ഷമിക്കണമേ എന്നു പറഞ്ഞപ്പോൾ അതു തന്റെ മനുഷ്യത്വത്തിലെ ദൈവീകതയുടെ ചിറകു വിടർത്തലുമായി. "നീ ഇന്നു എന്നോടു കൂടി പറുദീസ്സായിലിരിക്കും" എന്നു പറഞ്ഞപ്പോൾ, തന്നിൽ വിശ്വസിക്കുന്നവർക്കുവേണ്ടി കൊട്ടി അടയ്ക്കപ്പെട്ട പറുദീസ്സാ വാതിൽ, എന്നേക്കുമായി തുറക്കപ്പെടുന്നുവെന്ന വാഗ്ദാന വിളംബരമായിരുന്നു. "എല്ലാം പൂർത്തിയായി" എന്നു പറഞ്ഞപ്പോൾ പിതാവിന്റെ ഇഷ്ടം നിറവേറ്റിക്കൊണ്ട് അവസാന തുള്ളി രക്തവും ചീന്തി, സകല ബലികളെയും നീക്കിക്കൊണ്ട് മാനുഷിക പൂർണ്ണതയുടെ നിറവിൽ "പിതാവേ എന്റെ ആത്മാവിനെ നിന്റെ കരങ്ങളിലേല്പിക്കുന്നു" എന്നു പറഞ്ഞു മനുഷ്യ വർഗ്ഗത്തിന്റെ രക്ഷയ്ക്കു നിദാനമായ പാപപരിഹാരബലി ദൈവീക പൂർണ്ണതയിൽ സമർപ്പിക്കുകയായിരുന്നു.

**തൃതീയമാനം** പാപമില്ലാത്തവനായ താൻ പാപികളായ നമുക്കുവേണ്ടി പാപയാഗമാക്കിയപ്പോൾ മനുഷ്യവർഗ്ഗത്തിനു രക്ഷയും വീണ്ടെടുപ്പും സുസാദ്ധ്യമാക്കിത്തീർത്തു. "പാപം അറിയാത്തവനെ, നാം അവനിൽ ദൈവത്തിന്റെ നീതിയാകേണ്ടതിന്ന്, അവൻ നമുക്കുവേണ്ടി പാപം ആക്കി." (2 കോരി. 5:21) എന്നു പൗലൂസ് ശ്ലീഹാ പറയുമ്പോൾ, പാപമറിയാത്തവനെ പാപമാക്കി എന്നു പറഞ്ഞാൽ മനസ്സിലാക്കാൻ പ്രയാസമാണ്. പാപമറിയാത്തനെ പാപിയാക്കി എന്നു പറഞ്ഞാൽ മനസ്സിലാകും. യേശു എങ്ങനെ പാപമായി? പാപപ്രവർത്തിയുടെ ഗുണനാമമാണ് പാപം. സർവ്വലോകത്തിന്റെയും പാപം മുഴുവൻ ഏറ്റെടുത്ത യേശു, മുഖപക്ഷമില്ലാത്ത ദൈവത്തിന്റെ നീതിയിൽ ത്രാസ്സിൽ "പാപംചെയ്ത ദേഹി മരിക്കണം" എന്നുള്ള നീതിയിൽ വിധിയിൽ തൂങ്ങിയേ പറ്റൂ. സർവ്വലോകത്തിനും പാപപരിഹാരം വരുത്തിയ യേശുവിനെ ബലിയിലുള്ള മരണത്തിൽ നിലനിർത്തിയതുകൊണ്ടുമാത്രമായില്ല; യേശുവിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ലഭിക്കണമെങ്കിൽ അവനു ജീവൻ നല്കി ഉയിർപ്പിച്ചെങ്കിലേ പറ്റൂ. പാപം ചെയ്യാത്തവനെ മരണത്തിനധീനനായി നിർത്തുന്നതും ദൈവീക നീതിയല്ല. പക്ഷേ യേശു പാപത്തിന്റെ ശമ്പളമായ മരണം ഏറ്റുവാങ്ങി. എന്നാൽ തന്റെ പൂർവ്വീകർക്ക് നല്കിയ വാഗ്ദാന പ്രവചനമുണ്ട് "തന്റെ പരിശുദ്ധനെ ദ്രവത്വം കാണ്മാൻ സമ്മതിക്കില്ല. "പരിശുദ്ധൻ ആരാണ്? ദൈവത്തിൽ നിന്നും ജനിച്ച

*ശേഷം 20–ാം പേജിൽ*

# മാറ്റവും റിട്ടയർമെന്റും : യഹോവയുടെ നിയമം

ഫാ. ഡോ. ജോർജ് പുലിക്കോട്ടിൽ

“യഹോവ പിന്നെയും മോശയോട് അരുൾ ചെയ്തത്: ലേവ്യർക്കുള്ള... (സംഖ്യാ പുസ്തകം 8:23–26”)

'മലങ്കരസഭയിലെ' 'മെത്രാൻമാരുടെ സ്ഥലം മാറ്റവും റിട്ടയർമെന്റും' എന്ന മുഖപ്രസംഗം പുതിയൊരു ചർച്ച തുടങ്ങി വച്ചിരിക്കുകയാണല്ലൊ. സഭയുടെ കാനോനുകൾക്ക് വിപരീതമാകാത്ത രീതിയിൽ സഭയുടെ ആലോചന സമിതികൾ ആലോചിച്ച് കാലോചിതമായ തീരുമാനങ്ങൾ എടുക്കുക എന്നതാണ് കരണീയം.

ഒന്നാമതായി ഈ വിഷയം വ്യക്തിപരമായി എടുക്കാതെ വസ്തുനിഷ്ഠാപരമായി പഠിക്കുവാനുള്ള ശ്രമം നടക്കണം. സഭയുടെ വളർച്ചയിൽ അതതു സമയത്ത് ആവശ്യമെന്ന് തോന്നുന്ന കാര്യങ്ങൾ ഉത്തരവാദിത്വബോധത്തോടെ പ്രാർത്ഥനാപൂർവ്വം ചിന്തിച്ച് തീരുമാനങ്ങൾ എടുക്കുവാൻ ഔദ്യോഗിക സമിതികൾക്ക് സാധിക്കണം. ഉദാഹരണത്തിന് ഈ വിഷയത്തിൽ ആരും പ്രത്യേകം വാദികളോ പ്രതികളോ ആകേണ്ട ആവശ്യം ഉണ്ടെന്ന് തോന്നുന്നില്ല. ഇത് സഭയുടെ വളർച്ചയിൽ ഉണ്ടായ ഒരു പൊതുവിഷയമാണ്. സഭയിലെ ജീവിച്ചിരിക്കുന്ന പിതാക്കന്മാരെ നേരിട്ട് സംബന്ധിക്കുന്ന വിഷയമായതിനാൽ തികഞ്ഞ ഔചിത്യബോധവും മാന്യതയും ഈ ചർച്ചയിൽ അത്യന്താപേക്ഷിതമാണ്. ആരേയും വേദനിപ്പിക്കുകയോ അനാവശ്യമായി വിമർശിക്കയോ, അല്ല; സഭയുടെ കാലോചിതമായ ഉന്നമനം എന്നതു മാത്രമായിരിക്കണം ലക്ഷ്യം.

രണ്ടാമതായി സ്ഥലംമാറ്റവും റിട്ടയർമെന്റും മെത്രാപ്പോലീത്തന്മാർക്കും വേണമെന്ന ആവശ്യം എന്തുകൊണ്ട് ഇന്ന് ഒരു വിഷയമായി എന്നു ചിന്തിക്കണം. നമ്മുടെ പാരമ്പര്യത്തിൽ വൈദീകർക്കും നിർബന്ധിത സ്ഥലമാറ്റമോ വിരമിപ്പിക്കലൊ ഉണ്ടായിരുന്നില്ലല്ലൊ. കാലം മാറിയപ്പോൾ 'ഇടവക പട്ടക്കാർ' എന്ന ആശയം മാറി; സ്ഥലം മാറ്റവും വിരമിപ്പിക്കലും ഒക്കെ സാധാരണമായി. ആദ്യ കാലത്ത് അതേ ചൊല്ലി ഉണ്ടായിരുന്ന താല്ക്കാലിക പ്രശ്നങ്ങൾക്കും വിരാമമായി. അങ്ങിനെ വൈദീകരുടെ സ്ഥലം മാറ്റവും റിട്ടയർമെന്റും അംഗീകരിക്കപ്പെട്ടു. അവിടം മുതൽ തന്നെ സ്വാഭാവികമായും മെത്രാപ്പോലീത്തന്മാർക്കും ഇതൊക്കെ ബാധകമാക്കാമെന്ന അടിസ്ഥാന തത്വം ഉടലെടുത്തു കഴിഞ്ഞു; അത് പ്രാബല്യത്തിൽ വരുന്നത് ഇന്നോ നാളെയോ എന്നു മാത്രമെയുള്ളു!

സ്ഥലം മാറ്റവും വിരമിപ്പിക്കലും ഇടവക പ്രമാണി മുതൽ ഭദ്രാസന മെത്രാപ്പോലീത്താമാർ വരെ ചിലപ്പോഴെങ്കിലും വൈദീകർക്കുനേരെ ആവശ്യത്തിനും അനാവശ്യത്തിനും പ്രയോഗിക്കുന്ന ഒരു വജ്രായുധമോ അവരുടെ തലയ്ക്കു മുകളിൽ തൂക്കിയിട്ടിരിക്കുന്ന ഡമോക്ലിഷ്യൻ വാളോ ഒക്കെയായി ഇന്ന് ഭംഗിയായി ഉപയോഗിച്ചു വരുന്നു എന്നത് ഒരു വസ്തുതയാണല്ലൊ. താല്പര്യമില്ലാത്തവർക്ക് 65–ാം പിറന്നാളിൽ റിട്ടയർമെന്റ് കല്പനയും താല്പര്യക്കാർക്ക് 85–ലും വലിയ പള്ളികളും കൊടുക്കുന്ന സംഭവങ്ങളും അരങ്ങേറുന്നുണ്ട്. ചുരുക്കത്തിൽ ഇതൊക്കെ ആവശ്യത്തിന് ഉപയോഗിക്കാവുന്ന ആയുധങ്ങളാണെന്നും ഭരണകാര്യങ്ങളിൽ ആവശ്യത്തിലധികം ദൈവീക പരിവേഷത്തിന് കാര്യമില്ലെന്നും വൈദീകർക്കും വിശ്വാസികൾക്കും ഇന്ന് ബോധ്യപ്പെടുവാൻ ഇതൊക്കെ നിമിത്തമായിത്തീർന്നു.

മൂന്നാമതായി മെത്രാപ്പോലീത്തന്മാരുടെ പ്രവർത്തന രീതികളിൽ വലിയ വ്യത്യാസങ്ങൾ ഇന്ന് ഉണ്ടായിട്ടുണ്ട് എന്നത് ഒരു വസ്തുതയാണ്. ക്രിയാത്മകമായും സഭയുടെ ബഹുമുഖ വളർച്ചയ്ക്ക് കാരണമായും പ്രവർത്തിക്കുവാൻ അവർക്ക് സാധിക്കുന്നുണ്ട്. എന്നാൽ പലപ്പോഴും അവർ സഭയുടെ ഭരണഘടനയ്ക്കും കാനോനുകൾക്കും അതീതരാണെന്നും കൂട്ടുത്തരവാദിത്തമാണ് തങ്ങൾക്ക് ഉള്ളതെന്നും മറന്നുപോകുന്നുമുണ്ട്. അല്പം തെറ്റി കൂട്ടായ്മ വാദവും സ്വേഛാധിപത്യവുമൊക്കെ ചിലയിടങ്ങളിലെങ്കിലും കാണുന്നത് ഭരണമാറ്റത്തിനും നേതൃത്വമാറ്റത്തിനുമുള്ള വാദം വർദ്ധിക്കുവാൻ കാരണമാക്കുന്നുണ്ട്. ▶

# Calling the attention of all the Christian Engineers...

Are you a PHD, M. Tech/ME or BE/Btech ? Have you ever thought of doing something for the .Lord by helping others? Do. you want to use your talents for the Lord? If God so loved you. and gave you great blessings, don't you have to love others and serve them? Doesn't the love of Christ compel you? Do you want to be more than an ordinary graduate engineer I Can you make a difference in the life of young people in the church and outside? Do you love the students and love your subject?

If you answer "Yes" to the above questions and are not after huge salary, and are willing to work in remote areas, we have got an excellent opportunity for you. Be a member of the faculty of MPCCET, Bhilal. In fact you will not be at a great loss as we provide the AICTE 'salaries and Bhilai is not a very remote area. But above all you will have the satisfaction of doing something.noble in your life. Nowadays many IITians have adopted social service as their vocation: You can be one of those great souls. If you cannot devout your whole life, please try to spare a few years for this great mission. God will reward you greatly for He says, "Whatever you have done for these little ones, you have done it for me."

If every body thinks of his or her own comfort and wealth, how can the less fortunate students get the best quality education? **We need you, committed Christian Engineers** to manage a Christian College of Technology, to run a college on Christian principles. If you do not take care/an institution of Malankara 'Orthodox Church will slowly wither away. If it does so, it would be only be because of the lack of sufficient staff and support from our own community.

We would like to enroll also those who are retired, about to retire professionals and those need a change of career, those who have earned enough and wish to repay their debt to God and the society.

**If you are a Christian Engineer or Academician outside India, this appeal is specially for you:** we a need urgently some academic collaboration with the reputed colleges or the universities outside India. In the globalized world of today, many colleges in India are getting partners from outside the country.' Recently in an advertisement about Matha Amritanandamayi institutions, about 29 American Universities are reported to have collaboration with the same. If it is so why can't a Christian College get some collaboration from the Universities abroad?

you as a member of the Church should help us in getting affiliated to some colleges or Universities abroad. You can also help in donating books and journals for the college

*Please respond positively to:*


Fr. Dr. Abraham Oommen,

**MP Christian College *of* Engineering and Technology,**

P.B. 18, Industrial Estate P.O. Bhilai, C.G., India.

email abuachan @yahoo.co.in. Tel. (0) 0788 - 2286662, 2286663,2286664, 2285299

Fax (+91) 788 - 2285266



# വിശ്വാസപാഠം

## "മരിച്ചവർ തങ്ങളുടെ മരിച്ചവരെ അടക്കം ചെയ്യട്ടെ" (ലൂക്കോ 9:60) എന്നതിന്റെ അർത്ഥം വിശദമാക്കാമോ?

– വി. വി. ഫിലിപ്പ്, തിരുവല്ല

**ഉത്തരം:-** ലൂക്കോസ് 9:57-62, മത്തായി 8:18-22 എന്നിവ വായിക്കുക. അതിനുശേഷം മുഴുവൻ വാക്യങ്ങളുടെയും പശ്ചാത്തലത്തിൽ സംശയത്തിന്റെ മറുപടി കണ്ടു പിടിക്കുക. കർത്താവിന്റെ അനുഗാമികൾ ആകുവാനുള്ള ശിഷ്യത്വത്തിന്റെ വ്യവസ്ഥകളാണിവിടെ പ്രധാന വിഷയം. അതായത്, ശിഷ്യത്വ പാതയിലെ മൂന്നുവെല്ലുവിളികളെ മൂന്ന് ആളുകളിൽ കൂടി വ്യക്തമാക്കുന്നു എന്നർത്ഥം. ഒന്നാമത്തെയാൾ സ്വയം കടന്നുവന്ന് നിബന്ധനകളില്ലാതെ യേശുവിന് സ്വയം സമർപ്പിക്കുന്നു. അയാളെ യേശു ശിഷ്യത്വ പാതയിലെ സുരക്ഷിതത്വമില്ലായ്മയുടെ വെല്ലുവിളികളെക്കുറിച്ച് ഓർമ്മിപ്പിക്കുന്നു. രണ്ടാമത്തെയാളെ, തന്നെ അനുഗമിക്കുവാൻ യേശു ആഹ്വാനം ചെയ്യുന്നുവെങ്കിലും അയാൾക്ക് കർത്തവ്യഭാരമെന്ന വെല്ലുവിളിയാണ് മുമ്പിൽ. മൂന്നാമത്തെയാൾ യേശുവിനെ അനുഗമിക്കുവാൻ സന്നദ്ധനാണെങ്കിലും ബന്ധുക്കളുടെ അനുവാദത്തിനു വേണ്ടി പുറകോട്ടു പോകേണ്ടി വരുന്ന വെല്ലുവിളിയെയാണ് അഭിമുഖീകരിക്കുന്നത്.

മൂന്നു വെല്ലുവിളികളും എങ്ങനെ നേരിടണമെന്ന് യേശു വ്യക്തമാക്കുന്നുണ്ട്. ഒന്നാമനെ സുരക്ഷിതത്വത്തിന്റെ പ്രതീക്ഷകളിൽ നിന്നും രണ്ടാമനെ ലോക പ്രകാരമുള്ള കടപ്പാടുകളുടെ ഭാരത്തിൽ നിന്നും മൂന്നാമനെ പിൻമാറ്റ ജീവിതത്തിന്റെ അപകടത്തിൽ നിന്നും രക്ഷിക്കുവാൻ കർത്താവ് ആഗ്രഹിക്കുന്നു.

ഇതിൽ രണ്ടാമത്തെ ആളിനോട് കർത്താവ് പറഞ്ഞതാണ് "മരിച്ചവർ തങ്ങളുടെ മരിച്ചവരെ സംസ്ക്കരിക്കട്ടെ" എന്നത്. ഇത് മനസ്സിലാക്കുവാൻ വളരെ വിഷമമുള്ള ഒരു പ്രസ്താവനയാണ്. എന്തായാലും മരിച്ചവർ എഴുന്നേറ്റു വന്ന് മരിച്ചവരെ അടക്കം ചെയ്യാൻ പറ്റുകയില്ലല്ലോ. ഇവിടെ പ്രധാനമായും മൂന്നു വ്യാഖ്യാനങ്ങളാണ് നിലവിലുള്ളത്.

i) മരിച്ചവരെ സംസ്ക്കരിക്കുന്ന ആളുകൾ മരിച്ചവരുടെ കാര്യം നോക്കട്ടെ. നീ ദൈവരാജ്യം അന്വേഷിക്കുക. ii) മരിച്ചവരെ അടക്കുന്നവരുടെ കാര്യം പൂർണ്ണമായി വിട്ടുകളഞ്ഞ ശേഷം നീ ദൈവരാജ്യം അന്വേഷിക്കുക. iii) 'മരിച്ചവർ' എന്ന ആദ്യത്തെ പ്രയോഗം അലങ്കാരികമായിട്ടെടുത്താൽ, ആത്മീകമായി മരിച്ചവർ എന്ന അർത്ഥം നൽകാം. അങ്ങനെയുള്ളവർ മരിച്ചവരുടെ കാര്യവും നോക്കട്ടെ. ഇതിൽ മൂന്നാമത്തെ വ്യാഖ്യാനമാണ് കൂടുതൽ സ്വീകാര്യമായിട്ടുള്ളത്.

വാങ്ങിപ്പോയവരെക്കുറിച്ചുള്ള സഭയുടെ വിശ്വാസം സംബന്ധിച്ച് ഈ വേദഭാഗത്തിനു ബന്ധമില്ല എന്നു മനസ്സിലാക്കുക. കാരണം ഇവിടെ കർത്താവിന്റെ ഉദ്ദേശ്യം വളരെ വ്യക്തമായും മറ്റൊന്നാണെന്നതാണ് ശരി.

ജെ. പി. ❖

---

നിസ്സാര കാരണങ്ങൾ പറഞ്ഞ് പത്ത് വർഷത്തിലധികമായി ഭദ്രാസന പൊതുയോഗമോ, കണക്കോ, തിരട്ടോ, കൗൺസിലിലൊ, ഭരണഘടനയോ ഒന്നുമില്ലാതെ മുന്നോട്ടുപോകുന്ന ഭദ്രാസനങ്ങൾ ഇന്ന് സഭയിൽ ഉണ്ട്. കേന്ദ്രത്തിനോ ഔദ്യോഗിക സമിതികൾക്കോ വിധേയമാകാൻ മടിക്കുന്ന ചിലർ മാറ്റവും റിട്ടയർമെന്റും പാരമ്പര്യവിരുദ്ധമെന്ന് കരയുകയും അതിനെതിരെ കുരിശുയുദ്ധത്തിന് ഇറങ്ങുകയും ചെയ്യുന്നുണ്ട്. ഇത്തരം പ്രവണതകളുടെ അതിപ്രസരമല്ലേ മെത്രാച്ചന്മാർക്കും മാറ്റവും റിട്ടയർമെന്റും വേണമെന്ന ചിന്ത ഉണ്ടാകുവാൻ കാരണം?

നാലാമതായി മാറ്റങ്ങൾ പ്രശ്നങ്ങൾക്ക് പരിഹാരമാകുമെന്ന ഒരു അടിസ്ഥാന പ്രമാണം തന്നെയുണ്ടല്ലോ. സഭയിലെ പല 'കുള'ങ്ങളും കടലുകളാകാതിരിപ്പാൻ മാറ്റം അനിവാര്യം എന്ന് വിശ്വസിക്കുന്ന സഭാ സ്നേഹികളുടെ എണ്ണം ഇക്കാരണത്താൽ തന്നെ വർദ്ധിച്ചുവരികയാണ്. വിഷയം വ്യക്തിപരമല്ല; പ്രശ്നപരിഹാരമാർഗ്ഗങ്ങളായി അവർ പ്രതീക്ഷയോടെ കാണുകയാണ്. അത്മായ വേദികളും സഭാ മാനേജിംഗ് കമ്മറ്റിയുമൊക്കെ തുറന്ന മനസ്സോടും തികഞ്ഞ പ്രതീക്ഷയോടും കൂടെയാണ് ഈ വിഷയം ഉന്നയിച്ചിരിക്കുന്നത്. അതുകൊണ്ട് തന്നെ വെട്ടിനിരത്തുവാനോ കുഴിച്ചുമൂടുവാനോ ശ്രമിക്കാതെ തുറന്ന ചർച്ചകൾക്ക് തുടക്കമിടുവാൻ സാധിക്കണം.

സഭാ കാനോനുകളുടെ കാനോൻ വി. വേദപുസ്തകമാണല്ലൊ. ലേവ്യപോരോഹിത്യത്തിന് യഹോവ കൊടുത്ത കാനോനുകളിൽ 'മാറ്റവും വിരമിക്കലും ' വളരെ വ്യക്തമായി പറഞ്ഞിരിക്കുന്ന ഭാഗമാണ് ഈ ലേഖനത്തിന്റെ ആരംഭത്തിൽ ഉദ്ധരിച്ചത്. ചുരുക്കത്തിൽ മാറ്റവും റിട്ടയർമെന്റും അചിന്ത്യമെന്നോ പാപമെന്നോ പാരമ്പര്യലംഘനമെന്നോ ചിന്തിക്കേണ്ട ആവശ്യമില്ല. യഹോവ കല്പിച്ച 25 വർഷത്തെ ഇരട്ടിയാക്കിയാലും 75 ലെങ്കിലും ഇനി മതി 'സേവനം' എന്ന് ചിന്തിച്ച് ശിഷ്ടായുസ്സ് സഭയ്ക്കുവേണ്ടി പൂർണ്ണ സമയം പ്രാർത്ഥിക്കുന്നവരായി ആശ്രമ ജീവിതം നയിച്ച് സഭയെ ആത്മീകമായി വളർത്തുമെന്നും ചിന്തിക്കുന്ന പിതാക്കന്മാർ ഉണ്ടായാൽ ഈ പ്രശ്നത്തിനു മാത്രമല്ല; മിക്കവാറും പ്രശ്നങ്ങൾക്കെല്ലാം ആത്മീയമായ ഒരു ഉത്തരം കണ്ടെത്തുവാൻ സാധിക്കുമെന്ന് ഈ ലേഖകൻ വിശ്വസിക്കുന്നു.

❖

# ചന്ദനപ്പള്ളി വലിയ പള്ളി പെരുന്നാൾ മെയ് 7, 8



പി. എസ്. മൈക്കിൾ, മല്ലശ്ശേരി

മലങ്കര സഭയിലെ പുണ്യ തീർത്ഥാടന കേന്ദ്രമായ ചന്ദനപ്പള്ളി വലിയ പള്ളിയിലെ വി. ഗീവർഗീസ് സഹദായുടെ പെരുന്നാൾ മെയ് 7, 8 തീയതികളിൽ ആഘോഷിക്കുന്നു. ലോക രക്ഷകനായ ക്രിസ്തുവിന്റെ ധീര പടയാളിയായിരുന്ന് രക്ത സാക്ഷിത്വം വരിച്ച വി. ഗീവർഗീസ് സഹദായുടെ തിരുശേഷിപ്പ് കബറിടം സ്ഥിതി ചെയ്യുന്ന ലോകത്തിലെ പ്രധാന ദേവാലയങ്ങളിൽ ഒന്നാണിത്. കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിൽ സ്ഥാനം പിടിച്ച 'ചന്ദനപ്പള്ളി ചെമ്പെടുപ്പ്' ഇവിടുത്തെ പ്രത്യേക അനുഷ്ഠാനമാണ്. ലോകത്തിൽ അത്യപൂർവ്വമായി കാണപ്പെടുന്ന 'ഒറ്റക്കൽ കുരിശും' സെന്റ് ജോർജ് ഷ്രൈനും വിശ്വാസികൾക്ക് ആശ്വാസമായി നിലകൊള്ളുന്നു. കൽത്തൊട്ടിയും ചെമ്പിൻമൂടും കുതിരപ്പുരയും സ്വർണ്ണകൊടിമരവും ദേവാലയത്തിന്റെ പ്രൗഢിയും പൗരാണികതയും വിളിച്ചോതുന്നു.



പ്രത്യാശ പ്രാർത്ഥന

എല്ലാ മാസവും രണ്ടാം ശനിയാഴ്ച രാവിലെ 10 മുതൽ നടക്കുന്ന പ്രത്യാശാ പ്രാർത്ഥനാ സംഗമത്തിൽ പ. സഹദായുടെ മദ്ധ്യസ്ഥതയിൽ ആശ്വാസവും അനുഗ്രഹവും തേടിയെത്തുന്ന വിശ്വാസികൾക്ക് അത്ഭുത വിടുതൽ ലഭിച്ച് മടങ്ങുന്ന കാഴ്ച അവർണ്ണനീയമാണ്. മനമുരുകി കരയുന്നവർക്ക് കണ്ണീരിന്റെ പ്രതിഫലം ലഭിക്കുമെന്നത് ഇവിടെ അഭയ യാചനയുമായി എത്തുന്ന ഓരോ വിശ്വാസിക്കും അനുഭവിച്ചിറിയുവാൻ കഴിയും.

പത്തനംതിട്ട ജില്ലയിൽ പത്തനംതിട്ട - അടൂർ റൂട്ടിൽ 10 കിലോമീറ്റർ യാത്ര ചെയ്താൽ ചന്ദനപ്പള്ളിയിലെത്താം. ചന്ദനപ്പള്ളി ജംഗ്ഷനിൽ നിന്നും ഒരു കിലോമീറ്റർ കിഴക്കാണ് വി. ദേവാലയം.

❖

## പെരുന്നാൾ പ്രോഗ്രാം

**2006 ഏപ്രിൽ 30 ഞായർ**

: അദ്ധ്യാത്മീക സംഗമം

**മെയ് 2 ചൊവ്വ**

: താലന്ത് 2006

**മെയ് 3 ബുധൻ**

: സാംസ്ക്കാരിക സമ്മേളനം

**മെയ് 5 വെള്ളി**

: വനിതാ സംഗമം

**മെയ് 6 ശനി**

: പ്രത്യാശാ പ്രാർത്ഥന വാർഷികം

**മെയ് 7 ഞായർ**

| | |
|---|---|
| 7.30 a.m. : | **വി. മൂന്നിൻമേൽ കുർബ്ബാന** |
| 4.00 p.m. : | പദയാത്രികർക്കു സ്വീകരണം., |
| 6.00 p.m. : | തീർത്ഥാടക സംഗമം |
| 6.30 p.m. : | സന്ധ്യാ നമസ്ക്കാരം |
| 8.00 p.m. : | റാസ |

**മെയ് 8 തിങ്കൾ**

| | |
|---|---|
| 6.00 a.m : | ചെമ്പിൽ അരിയിടീൽ കർമ്മം |
| 7.00 a.m. : | **വി. ഒൻപതിന്മേൽ കുർബാന** (പ. കതോലിക്കാബാവായുടെ പ്രധാന കാർമ്മികത്വത്തിൽ) |
| 10.30 a.m. : | തീർത്ഥാടക സംഗമം |
| 2.30 p.m. : | ചെമ്പെടുപ്പു റാസ |
| 3.00 p.m. : | റാസക്ക് ജംഗ്ഷനിൽ സ്വീകരണം |
| 4.00 p.m. : | **ചന്ദനപ്പള്ളി ചെമ്പെടുപ്പ്** |
| 6.00 p.m. : | നേർച്ച വിളമ്പ് |

*മദ്ധ്യസ്ഥ പ്രാർത്ഥനയ്ക്ക് ബന്ധപ്പെടേണ്ടത് :-*

**റവ. ഫാ. വർഗീസ് മാത്യു (വികാരി)**
**സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയ പള്ളി**
**ചന്ദനപ്പള്ളി,**
**പത്തനംതിട്ട**
**ഫോൺ:- 0468 - 2251246**

ലേഖനം

ഭക്തി - ശീലം - ആരോഗ്യം

# മക്കൾ – ദൈവത്തിന്റെ ദാനം

ഡോ. ബിജി ആനി തോമസ്, തുവയൂർ



**മക്കൾ അനുസരണം കെട്ടവരായി മാറുമ്പോൾ മാതാപിതാക്കൾ സ്വയം ചിന്തിക്കുക. ഈ ലോകത്തിൽ എല്ലാ സൗകര്യങ്ങളും അവന് നൽകിയിട്ടുണ്ടെങ്കിലും ദൈവത്തിങ്കലേക്ക് ഞാനവനെ എപ്രകാരം വഴിനടത്തിയിട്ടുണ്ട് എന്ന്. ജീവിതയാത്രയിൽ കരുത്തു പകരുവാനായി തിരുവചനങ്ങൾ അവനു പകർന്നു കൊടുക്കാൻ ശ്രമിച്ചിട്ടുണ്ടോ?**

ബ്രിട്ടനിൽ സ്വവർഗ്ഗ വിവാഹം നിയമവിധേയമാക്കി എന്ന വാർത്ത തെല്ലൊരു നടുക്കത്തോടെയും അതിലേറെ ദുഃഖത്തോടെയുമാണ് വായിച്ചത്. ശരീരം ദൈവത്തിന്റെ ആലയമായതിനാൽ ശരീരത്തിൽ വാഴുന്ന ദൈവത്തെ ധ്യാനിക്കണം എന്നു പഠിപ്പിക്കേണ്ട സമൂഹം ശരീരം ഭോഗവസ്തുവാണെന്ന് കാട്ടിക്കൊടുക്കുന്നു. ലൈംഗീക അരാജകത്വവും അതുവഴിയുണ്ടാകുന്ന ധാർമ്മികാധപതനവും, മൂല്യച്യുതിയും കൊടികുത്തിവാഴുന്ന സമൂഹത്തിൽ ഇതിനു മാത്രം തടയിടേണ്ട കാര്യമില്ലല്ലോ. പണക്കൊഴുപ്പും, ആഡംബര ഭ്രമവും, മത്സരബുദ്ധിയും ഒക്കെ കൂടികലർന്ന ഇന്നത്തെ ആധുനിക - പൊങ്ങച്ച സംസ്ക്കാരത്തിൽ സ്വന്തം കുഞ്ഞുമക്കളെ കച്ചവടച്ചരക്കുകളാക്കി മാറ്റാൻ പോലും മാതാപിതാക്കൾ തയ്യാറാകുന്നു എന്നത് വേദനാജനകമാണ്. പവിത്രമായും പരിപാവനമായും കാത്തുസൂക്ഷിക്കേണ്ട ദാമ്പത്യബന്ധങ്ങൾ തകരുന്നു. നമ്മുടെ കൊച്ചു കേരളത്തിലെ മാത്രം പൂർവ്വവിവാഹഗർഭചരിദ്രങ്ങളുടെ കണക്കു കേട്ടാൽ നാം ഞെട്ടിപ്പോകും. ഉപഭോഗസംസ്ക്കാരം വർധിച്ചു വരുന്ന സാഹചര്യത്തിൽ സുഖത്തിന് വേണ്ടി ഉപയോഗിച്ച ശേഷം വലിച്ചെറിയുന്ന പ്രവണത ഏറിവരികയാണ്. വൃദ്ധസദനങ്ങൾ ഏറി വന്നതിന്റെ കാരണമെന്താണ്? മക്കളാൽ ഉപേക്ഷിക്കപ്പെടുന്ന വാർധക്യങ്ങൾ ഏറെയുണ്ട്. അതുപോലെ മക്കളെ ഓർത്ത് കരയേണ്ടി വരുന്ന മാതാപിതാക്കളും ധാരാളമാണ്. കഷ്ടപ്പാടുകളും വേദനയും അല്ലലും അറിയിക്കാതെ നാം വളരെ രാജകീയമായി വളർത്തുന്ന നമ്മുടെ പ്രിയമക്കൾ, നാളെ നമ്മുടെ നിസ്സഹായതയുടെയും പ്രായാധിക്യത്തിന്റെയും അവസ്ഥയിൽ നമ്മെ സംരക്ഷിക്കും എന്നതിന് എന്തെങ്കിലും ഉറപ്പുണ്ടോ? മുൻപൊക്കെ 17–18 വയസ്സുവരെയൊക്കെ കുട്ടികൾ നമ്മുടെ കൈയിലൊതുങ്ങുമായിരുന്നു. എന്നാൽ ഇന്ന് ഇളം പ്രായത്തിൽ തന്നെ അവർ അനുസരണം കെട്ടവരായി മാറുന്നു. ഇനി നിവർത്തികെട്ട് ഒന്നു തല്ലുകയോ, ശാസിക്കയോ ചെയ്തെന്നാൽ ഒരു പക്ഷേ ഒരു ഓടിപ്പോക്കോ ആത്മഹത്യയോ ഒക്കെ സംഭവിച്ചെന്നു വന്നേക്കാം.

നമ്മുടെ കുഞ്ഞുമക്കൾ പഠിക്കുന്ന കലാലയങ്ങളിലേക്ക് ഒന്നു തിരിയുക. സമാധാനത്തോടെ കുഞ്ഞുങ്ങളെ സ്ക്കൂളിലയയ്ക്കാൻ സാധിക്കുന്നുണ്ടോ. ഒരല്പം വൈകിയാൽ ഉള്ളിൽ തീയാണ്. പീഡനങ്ങളുടെയും കൊലപാതകങ്ങളുടെയും ആത്മഹത്യയുടെയുമൊക്കെ ഒരു പരമ്പര തന്നെ സംഭവിച്ചുകൊണ്ടിരുന്നു. നല്ല കുടുംബങ്ങളിലെ കുട്ടികൾ പോലും വളരെയേറെ തിന്മയിലേക്ക് ആകർഷിക്കപ്പെടുന്നു. ഇവിടെ ആരെയാണ് നാം കുറ്റപ്പെടുത്തേണ്ടത്.

തിരുവചനം പറയുന്നു ബാലൻ നടക്കേണ്ടുന്ന വഴി അവനെ അഭ്യസിപ്പിക്കുക. അവൻ വൃദ്ധനായാലും അതു വിട്ടുമാറുകയില്ല. (സദൃ. 22:6) മക്കൾ അനുസരണം കെട്ടവരായി മാറുമ്പോൾ മാതാപിതാക്കൾ സ്വയം ചിന്തിക്കുക. ഈ ലോകത്തിൽ എല്ലാ സൗകര്യങ്ങളും അവന് നൽകിയിട്ടുണ്ടെങ്കിലും ദൈവത്തിങ്കലേക്ക് ഞാനവനെ എപ്രകാരം വഴിനടത്തിയിട്ടുണ്ട് എന്ന്. ജീവിതയാത്രയിൽ കരുത്തു പകരുവാനായി തിരുവചനങ്ങൾ അവനു പകർന്നു കൊടുക്കാൻ ശ്രമിച്ചിട്ടുണ്ടോ. കുഞ്ഞുമക്കൾ 'അമ്മ' എന്ന രണ്ടക്ഷരം ഉച്ചരിച്ചു തുടങ്ങുമ്പോൾത്തന്നെ അവരെ യേശുവിനെ വിളിച്ചു പഠിപ്പിക്കുക. കുഞ്ഞുങ്ങളെ ഏറെ സ്നേഹിക്കുന്ന തമ്പുരാൻ പറയുന്നുണ്ട്. മത്താ. 19:14 'കുഞ്ഞുങ്ങളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ'

അവരെ തടയരുതെന്ന്. നമ്മുടെ കുഞ്ഞുങ്ങളെ ഇളം പ്രായത്തിൽ തന്നെ യേശുവിന്റെ പക്കലേക്ക് കൊണ്ടുവരണം. എല്ലാറ്റിനും ഒരു മാതൃകയായി. (role model) ആയി യേശുവിനെ അവന്റെ ഹൃദയത്തിൽ വരച്ചു കൊടുക്കണം. വെറുതെ കുറെ പ്രാർത്ഥനകൾ, അനുഷ്ഠാനങ്ങൾ ഒക്കെ ശീലിപ്പിച്ചതു കൊണ്ടായില്ല. സ്വർഗ്ഗത്തിൽ അവർക്ക് ഒരു അപ്പനുണ്ടെന്നും, വിഷമതകളിൽ ആ പിതാവിന്റെ മുഖത്തേക്ക് നോക്കണമെന്നും പഠിപ്പിക്കണം. പ്രതിസന്ധികളിൽ അവൻ പതറുകയില്ല, ആത്മഹത്യ ചെയ്യുന്നവനാകില്ല, മയക്കുമരുന്നിനും അശ്ലീല സംസ്ക്കാരത്തിനും അടിമയാവില്ല.

ഒരിക്കൽ ഒരു കപ്പിത്താന്റെ മകൻ കപ്പലിലെ കൊടിമരത്തിൽ കൊടികെട്ടാനായി കയറി. പകുതിവഴിയെത്തിയപ്പോൾ അവൻ താഴേക്കു നോക്കി. ഇളകിമറിയുന്ന കടൽ കണ്ടു ഭയപ്പെട്ടു അവൻ നിലവിളിച്ചു പറഞ്ഞു. "പപ്പാ എനിക്കു മുകളിലേക്ക് കയറുവാനോ താഴേക്ക് ഇറങ്ങുവാനോ കഴിയുന്നില്ല" അവന്റെ പപ്പാ ഒരു നിമിഷം മുട്ടുകുത്തിയിട്ട് മകനോട് പറഞ്ഞു. "മകനേ,നീ താഴേക്കു നോക്കുന്നതു കൊണ്ടാണ് നിനക്കു ഭയം തോന്നുന്നത്. നീ മുകളിലേക്കു നോക്കുക." അവൻ നോക്കിയപ്പോൾ മുകളിൽ നല്ല തെളിഞ്ഞ ശാന്തമായ നീലാകാശം അവന്റെ മനസ്സ് ശാന്തമായി. അവൻ ധൈര്യപൂർവ്വം കൊടി കെട്ടി തിരികെയിറങ്ങി. ഇതുപോലെ നമ്മുടെ കുഞ്ഞുങ്ങളെയും മുകളിലേക്ക്, ദൈവത്തിലേക്ക് ദൃഷ്ടി ഉയർത്തുവാൻ പഠിപ്പിക്കുക.

അഞ്ചപ്പം കൊണ്ട് അയ്യായിരം പേരെ പോഷിപ്പിച്ച സംഭവത്തിൽ ഒരു പിഞ്ചു ബാലന്റെ അഞ്ച് അപ്പവും രണ്ടു മീനുമാണ് തമ്പുരാൻ എടുത്തുയർത്തുന്നത്. നമ്മുടെ കുഞ്ഞുമക്കൾക്കുള്ള കഴിവുകളെ അവരുടെ പരിമിതികളോട് കൂടി യേശുവിന്റെ അടുത്ത് കൊണ്ടു ചെല്ലുക. അവൻ ആശീർവദിക്കപ്പെടട്ടെ.

മറ്റൊരു കാര്യം മാതാപിതാക്കൾ ശ്രദ്ധിക്കേണ്ടത് മക്കളെ ദൈവം നൽകിയ ദാനമായി സ്വീകരിക്കുക എന്നതാണ്. ഒരു ജീവൻ ഉള്ളിൽ നാമ്പിടുന്നു എന്ന് അമ്മ അറിയുന്നതിനു മുൻപു തന്നെ ജീവന്റെ സൃഷ്ടിപ്പുകാരനായ ദൈവം അതറിഞ്ഞിട്ടുണ്ട്. ഉദരത്തിലുളവായ കുഞ്ഞിനെ ആ നിമിഷം മുതൽ സ്നേഹിച്ച് ദൈവത്തിനു സമർപ്പിച്ച് പ്രാർത്ഥനയോടെ ജീവിക്കുക. ഒരമ്മയുടെ അടിസ്ഥാന ചിന്തപോലും ഗർഭസ്ഥ ശിശുവിനെ ബാധിക്കുന്നു എന്ന് ശാസ്ത്രം തെളിയിച്ചിട്ടുണ്ട്. നല്ല വൃക്ഷം നല്ല ഫലവും ചീത്ത വൃക്ഷം മോശമായ ഫലവും പുറപ്പെടുവിക്കുന്നു എന്നു വി. ഗ്രന്ഥം പറയുന്നു (മത്താ. 7:17). അതിനാൽ മാതാപിതാക്കൾ പ്രാർത്ഥിച്ചൊരുങ്ങി നിഷ്കളങ്ക സ്നേഹത്തിൽ കുഞ്ഞുങ്ങൾക്ക് ജന്മം നൽകുക. സ്നേഹത്തിൽ നിന്നു ജനിക്കുന്നത് സ്നേഹത്തിന്റെയും വിശുദ്ധിയുടെയും ഫലങ്ങൾ പുറപ്പെടുവിക്കുന്നു.

കുഞ്ഞുങ്ങൾ നമ്മെപ്പോലെ ആകണമെന്ന് നാം ആഗ്രഹിക്കുന്നു. എന്നാൽ യേശു മുതിർന്നവരോട് പറയുന്നത്. നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെയായിത്തീരുക എന്നാണ്. അതായത് കുഞ്ഞുങ്ങളുടെ നൈർമ്മല്യത്തിലേക്ക് മടങ്ങിപ്പോവുക എന്നർത്ഥം. ലോകത്തിന്റെ കാപട്യങ്ങളിൽ നിന്നും വിട്ടുമാറി നിർമ്മലമായ ഒരു ജീവിതശൈലി രൂപപ്പെടുത്തുക. ഒരു കുഞ്ഞ് എപ്പോഴും ഭവനത്തിലുള്ളവരെ അനുകരിക്കുവാൻ ശ്രമിക്കാറുണ്ട്. ഒരു കുഞ്ഞിന്റെ 5 വയസ്സു പ്രായത്തിനുള്ളിൽ അവന്റെ മസ്തിഷ്ക വളർച്ചയോടൊപ്പം തന്നെ അവന്റെ സ്വഭാവ വിശേഷങ്ങളും ഒരു പരിധിവരെ രൂപപ്പെട്ടിരിക്കും. അതിനാൽ മക്കൾക്ക് ഏറ്റവും വലിയ മാതൃക നൽകേണ്ടവർ ഭവനത്തിലുള്ളവർ തന്നെയാണ്. മക്കളുടെ മുൻപിൽ ആത്മീയതയുടെയും ധാർമ്മികതയുടേയും വലിയൊരു ഉറവയായി നിൽക്കാൻ നമുക്കു കഴിയണം. ഒരു ചെറിയ കാര്യത്തിൽപ്പോലും അവരുടെ മുൻപിൽ ഒരു കപടസാക്ഷ്യമാകാൻ ഇടയാകരുത്. നമ്മുടെ ദൈനംദിന തിരക്കുകൾക്കിടയിലും അവരെ മനസ്സിലാക്കുന്ന സുഹൃത്തായി വഴികാട്ടിയായി മാതാപിതാക്കൾ അവരോടൊപ്പമുണ്ടാകണം. അവരുടെ വളർച്ചയുടെ ഓരോ കാലഘട്ടങ്ങളെയും ദൈവത്തിനു സമർപ്പിച്ച് പ്രാർത്ഥിക്കണം. അങ്ങനെ വളർത്തപ്പെടുന്ന മക്കളെ ഓർത്ത് തീർച്ചയായും നമുക്ക് വ്യാകുലപ്പെടേണ്ടി വരില്ല. ദൈവത്തിന്റെയും മനുഷ്യരുടെയും പ്രീതിയിൽ അവർ വളർന്നു കൊള്ളും.

❖

# ഓറിയന്റൽ ഓർത്തഡോക്സ് സഭകളും കത്തോലിക്കാ സഭയും തമ്മിലുള്ള ഐക്യ സംവാദങ്ങൾ



*കമ്മീഷൻ അംഗങ്ങൾ അർമ്മീനിയൻ സഭയുടെ പ. കരേക്കിൻ രണ്ടാമൻ കാതോലിക്കാ ബാവായോടൊപ്പം*

ഓറിയന്റൽ ഓർത്തഡോക്സ് സഭകളും കത്തോലിക്കാ സഭയും തമ്മിലുള്ള ഐക്യസംവാദങ്ങളുടെ മൂന്നാമത് സമ്മേളനം 2006 ജനുവരി 27 മുതൽ 30 വരെ നടന്നു. അർമ്മീനിയൻ അപ്പോസ്തോലിക സഭയുടെ പ്രധാന മേലദ്ധ്യക്ഷനും പാത്രിയർക്കീസുമായ പ. കരേക്കിൻ രണ്ടാമൻ കാതോലിക്കാ ബാവായുടെ ആതിഥേയത്വത്തിൽ എച്ച്മിയാഡ്സനിലെ കാതോലിക്കാ ആസ്ഥാനത്തു വച്ചാണ് സമ്മേളനം നടത്തപ്പെട്ടത്. റോമിലെ പൊന്തിഫിക്കൽ സമിതിയുടെ പ്രസിഡന്റായ കർദ്ദിനാൾ വാൾട്ടർ കാസ്പർ, കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ പ. സുന്നഹദോസ് സെക്രട്ടറി അൻബ്വാ ബിഷോയ് മെത്രാപ്പോലീത്താ എന്നിവരുടെ സംയുക്ത അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ രണ്ടു സഭാ കുടുംബങ്ങളിലും പെട്ട തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധകൾ പങ്കെടുത്തു.

Bishops in Apostolic Succession, Primacy and Synodality, local and ecumenical synods എന്നിവയായിരുന്നു ചർച്ചാ വിഷയങ്ങൾ. ഇന്ത്യയിൽ നിന്ന് ഫാ. ഡോ. മാത്യു വെള്ളാനിക്കൽ, ഫാ. ഡോ. എം. ജോൺ പണിക്കർ എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ആഴമായ ചർച്ചകൾ നടത്തിയശേഷം കമ്മീഷന്റെ പ്രവർത്തന രീതികൾ വിപുലപ്പെടുത്തുന്നതിനു തീരുമാനിച്ചു. അതിൻ പ്രകാരം, അവതരിപ്പിക്കപ്പെട്ട വിഷയങ്ങളിൽ രണ്ടു സഭകളും തമ്മിൽ അഭിപ്രായ സമന്വയമുള്ളവയും അല്ലാത്തവയുമായ വിഷയങ്ങളെക്കുറിച്ചു വിശദമായ പഠനം നടത്തി സമർപ്പിക്കുവാൻ തക്കവണ്ണം രണ്ടു ഭാഗത്തെയും അംഗങ്ങളെ ഉൾക്കൊള്ളുന്ന ഒരു ഡ്രാഫ്റ്റിംഗ് കമ്മറ്റിയെ ചുമതലപ്പെടുത്തി. കത്തോലിക്കാ സഭയിൽ നിന്നും ഫാ. ഫ്രാൻസ് ബുവാൻ, ഫാ. മാർക്ക് ഷെറിഡാൻ, മോൻസിഞ്ഞോർ ജോഹാൻ ബോണി, പ്രൊഫ. വിംക്ലർ എന്നിവരും ഓറിയന്റൽ ഓർത്തഡോക്സ് പ്രതിനിധികളായി ബിഷപ്പ് നാരേഗ് അൽമേസിയാൻ, ബിഷപ്പ് യെസ്നിക് പെട്രോസിയാൻ, മെട്രോപ്പോലിറ്റൻ കുറിയാക്കോസ് മാർ തെയോഫിലോസ്, ഫാ. ഡോ. ജോൺ പണിക്കർ എന്നിവരുമാണ് അംഗങ്ങൾ.

അടുത്തയോഗത്തിൽ സഭയുടെ പ്രേഷിതത്വം, സാക്ഷ്യനിർവ്വഹണം, മതം മാറ്റത്തിലെ പ്രശ്നങ്ങൾ എന്നീ വിഷയങ്ങളെക്കുറിച്ചുള്ള വിശദമായ ചർച്ചകൾ നടത്തുന്നതിന് തീരുമാനിച്ചു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതിയൻ കാതോലിക്കാ ബാവായുടെ ദേഹവിയോഗത്തിൽ കമ്മീഷൻ അനുശോചനം രേഖപ്പെടുത്തുകയും പ. അർമ്മീനിയൻ കാതോലിക്കായുടെ മുഖ്യ കാർമികത്വത്തിൽ പ്രത്യേക ധൂപ പ്രാർത്ഥന നടത്തുകയും ചെയ്തു.

ഇന്ത്യയിൽ നിന്നും അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, അഭി. കുറിയാക്കോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ ഫാ. ഡോ. മാത്യു വെള്ളാനിക്കൽ, ഫാ. ഡോ. ജോൺ പണിക്കർ എന്നിവരാണ് സമ്മേളനത്തിൽ പങ്കെടുത്തത്. കമ്മീഷന്റെ അടുത്തയോഗം 2007 ജനുവരി 30 മുതൽ ഫെബ്രുവരി 2 വരെ കത്തോലിക്കാ സഭയുടെ ആതിഥേയത്വത്തിൽ നടത്തുവാൻ തീരുമാനിച്ചു. അർമ്മീനിയൻ സഭയുടെ സ്ഥാപക പിതാവായ ഗ്രിഗറി ഇല്യൂമിനേറ്ററിന്റെ തിരുശേഷിപ്പിടം സന്ദർശിക്കുവാൻ സാദ്ധ്യമായത് അംഗങ്ങൾക്ക് സന്തോഷം പകരുന്ന അനുഭവമായിരുന്നു.

❖

## മദ്രാസ് ഓർത്തഡോക്സ് ക്രിസ്ത്യൻ സെന്റർ കൂദാശ ചെയ്തു

**ചെന്നൈ:-** മലങ്കര ഓർത്തഡോക്സ് സഭയുടെ മദ്രാസ് ഭദ്രാസനത്തിന്റെ പുതിയ ആസ്ഥാന മന്ദിരമായ 'ഓർത്തഡോക്സ് ക്രിസ്ത്യൻ സെന്റർ' ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യാക്കൂബ് മാർ ഐറേനിയോസിന്റെ പ്രധാന കാർമ്മികത്വത്തിൽ കൂദാശ ചെയ്തു. ചെന്നൈ നഗരത്തിൽ മേത്താ നഗർ രാജേശ്വ്രി സ്ട്രീറ്റിലാണ് മന്ദിരം സ്ഥിതി ചെയ്യുന്നത്.

വിശ്വാസികളുടെ കൂട്ടായ്മയുടെയും ദീർഘകാലത്തെ പ്രയത്നത്തിന്റെയും ഫലമായിട്ടാണ് മന്ദിരം നിർമ്മിക്കാനായതെന്ന് മാർ ഐറേനിയോസ് പറഞ്ഞു. ജാതിമത ഭേദമെന്യേ എല്ലാ വിഭാഗങ്ങൾക്കും ഉപകാരപ്പെടുന്ന രീതിയിൽ സെന്ററിനെ മാറ്റിയെടുക്കും. ആദ്ധ്യാത്മിക-സാമൂഹ്യ രംഗങ്ങളിൽ വിവിധ ഭാഗങ്ങളിൽ നിന്നും ചെന്നൈ പട്ടണത്തിൽ ജോലിക്കും വിദ്യാഭ്യാസത്തിനുമായി എത്തുന്ന യുവാക്കൾക്ക് ആത്മീക പ്രബോധനവും മാർഗ്ഗ നിർദ്ദേശവും നൽകുവാൻ മന്ദിരം ലക്ഷ്യമിടുന്നുണ്ട്. കൗൺസലിംഗ് സെന്റർ, ഗൈഡൻസ് സെന്റർ തുടങ്ങിയ പ്രവർത്തനങ്ങളും നടത്തുവാൻ ഉദ്ദേശിക്കുന്നതായി മെത്രാപ്പോലീത്ത പറഞ്ഞു.

# ബാലസഭ

## യേശുനാഥന്റെ പൂന്തോട്ടം

കുഞ്ഞിച്ചായൻ

കുഞ്ഞനുജന്മാരേ കുഞ്ഞനുജത്തിമാരേ

പ്രകൃതിയിലുള്ള എല്ലാ സുന്ദരവസ്തുക്കളെയും സ്നേഹിക്കുന്നവരെ നാം സൗന്ദര്യാരാധകർ എന്നു വിളിക്കുന്നു.

കവികളും വിശുദ്ധന്മാരും സൗന്ദര്യാരാധകരാണ്. പൂവും പുഴയും പൂനിലാവും അവരെ ആനന്ദവിവശരാക്കുന്നു.

ഇനി ഒരു കൊച്ചു കഥ പറയാം. കുഞ്ഞുറാണിയുടെ കഥ. വളരെ കാലം മുമ്പ് കുഞ്ഞിച്ചായൻ എഴുതിയ 'കുഞ്ഞിച്ചായന്റെ കത്തുകളും കഥകളും' എന്ന പുസ്തകത്തിൽ നിന്നും ഈ കഥ എടുത്തു ചേർക്കയാണ്.

രാജകുമാരിയെപോലെ സുന്ദരിയാണ് കുഞ്ഞുറാണി. കുഞ്ഞാടുകളോടും കുഞ്ഞു കിടാങ്ങളോടും ഒത്ത് തുള്ളിച്ചാടുന്ന ഒരു രസക്കുടുക്ക.

പനിനീർപ്പൂവിന്റെ ഭംഗിയുള്ള പട്ടുടുപ്പാണ് അവൾ അണിയുക. തലയിൽ മനോഹരമായ ഒരു പുഷ്പകിരീടം സദാ ചൂടിയിരിക്കും.

സ്നേഹവും ഭയവും അവളുടെ കൊച്ചു ഹൃദയത്തിൽ നിറഞ്ഞു തുളുമ്പിയിരുന്നു. 'സ്നേഹദേവത' എന്ന ഓമനപ്പേരിലാണ് അവൾ അറിയപ്പെട്ടിരുന്നത്. പ്രകൃതിയിലുള്ള എല്ലാ സുന്ദരവസ്തുക്കളെയും അവൾ അളവറ്റ് സ്നേഹിച്ചിരുന്നു.

'പൂക്കളും പൂമ്പാറ്റകളും എല്ലാം എന്റെ കൂട്ടുകാരാണ്' ചിലപ്പോൾ അവൾ തനിച്ചിരുന്നു പറയും. പൂക്കളെയും പൂമ്പാറ്റകളെയും സൃഷ്ടിച്ച ദൈവത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ സ്നേഹവും ഭക്തിയും കൊണ്ട് അവളുടെ കൊച്ചു കണ്ണുകൾ നിറഞ്ഞു തുളുമ്പും.

പ്രാർത്ഥനാമുറിയിൽ തനിച്ചിരുന്ന് സ്തോത്രഗാനങ്ങൾ പാടുമ്പോൾ അവൾ അളവറ്റ് ആനന്ദിച്ചിരുന്നു. അവളുടെ വീടിനടുത്ത് തെളിനീർപ്പുഴ എന്നു പേരുള്ള സുന്ദരമായ ഒരു പുഴയുണ്ട്. ഒരു ദിവസം അവൾ മാതാപിതാക്കളോടൊത്ത് അല്പം അകലെയുള്ള ഒരു ദേവാലയത്തിൽ പ്രാർത്ഥനയിൽ സംബന്ധിക്കാൻ പോയി.

സന്ധ്യാപ്രാർത്ഥന കഴിഞ്ഞ് തെളിനീർപ്പുഴയുടെ തീരത്തുകൂടി അവൾ വീട്ടിലേക്കു മടങ്ങുകയായിരുന്നു. പൂനിലാവു തട്ടി തിളങ്ങുന്ന പുഴ കണ്ടപ്പോൾ അവളുടെ കൊച്ചുഹൃദയത്തിൽ ആഹ്ലാദം നിറഞ്ഞു തുളുമ്പി. ആ പഞ്ചാര മണൽത്തിട്ടയിൽ ഇരിക്കുന്നത് മാതാപിതാക്കൾക്കും സന്തോഷം ആയിരുന്നു. അവർ ഒന്നിച്ചിരുന്ന് സ്തോത്രഗാനങ്ങൾ പാടി.

തെളിനീർപ്പുഴയിലേക്കു നോക്കിക്കൊണ്ട് കുഞ്ഞുറാണി അവളുടെ അമ്മയോടു പറഞ്ഞു. അമ്മാ... അമ്മാ... തെളിനീർപ്പുഴ കാണാനെന്തു ഭംഗിയായിരിക്കുന്നു അമ്മാ...

കുഞ്ഞുറാണിയുടെ വാക്കുകൾ അവളുടെ മാതാവിനെ വളരെ സന്തോഷിപ്പിച്ചു.

"യേശുനാഥൻ വസിക്കുന്ന ഹൃദയവും തെളിനീർപ്പുഴപോലെ മനോഹരമായിരിക്കും..." അമ്മ പറഞ്ഞു.

അമ്മാ! എന്റെ ഹൃദയത്തിൽ യേശുനാഥൻ വസിക്കുന്നുണ്ടോ? കുഞ്ഞുറാണി ചോദിച്ചു.

തീർച്ചയായും എന്റെ ഓമനക്കുഞ്ഞേ നിന്റെ ഹൃദയം ലില്ലിപ്പൂപോലെ പരിശുദ്ധമാണ്. വിശുദ്ധിയിലുള്ള ഹൃദയത്തിൽ യേശു

പ്രിയപ്പെട്ട കൂട്ടുകാരേ,

മധ്യവേനലവധിക്കാലം തുടങ്ങുകയാണല്ലോ. കൂട്ടുകാരെ സംബന്ധിച്ചിടത്തോളം സന്തോഷത്തിന്റെ കാലമാണിത്. പരീക്ഷാച്ചൂടൊക്കെ കഴിഞ്ഞ്, പുസ്തകത്തിന്റെ ഭാരം ചുമലിൽ നിന്നിറങ്ങി കളിച്ചുനടക്കാനുള്ള സമയം. ഈ സമയത്താണല്ലോ സന്തോഷത്തിന്റെ പത്ത് ദിനങ്ങളുമായി ഒ.വി.ബി.എസ്സ് വരുന്നത്. വേദപുസ്തക കഥകളും, പിതാക്കന്മാരുടെ ചരിത്രവും, നല്ല പാട്ടുകളും, ആക്ഷനുകളും പഠിക്കുവാൻ ലഭിക്കുന്ന സമയം. എല്ലാ കൂട്ടുകാരും ഒ.വി.ബി.എസ്സ് ക്ലാസിൽ ചേരുവാൻ മറക്കരുത്. പട്ടണങ്ങളിൽ പഠിക്കുന്ന കൂട്ടുകാർ നാട്ടിൻപുറത്തെ ബന്ധുവീടുകളിൽ പോകുവാനും അവിടുത്തെ അനുഭവങ്ങൾ മനസ്സിലാക്കുവാനും ശ്രമിക്കണം. മുത്തശ്ശൻമാരിൽ നിന്നും മുത്തശ്ശിമാരിൽ നിന്നും അകന്ന് നിൽക്കുന്നവർ അവരുടെ അടുത്ത് ചെല്ലുവാനും നല്ല ഗുണപാഠ കഥകൾ കേൾക്കുവാനും ഈ സമയം വിനിയോഗിക്കണം. എല്ലാവർക്കും നല്ല പരീക്ഷാ വിജയം ആശംസിക്കുന്നതിനൊപ്പം ഫലപ്രദമായ വേനൽക്കാല അവധിയും നേരുന്നു.

### വേദപുസ്തക കഥാപാത്രങ്ങൾ

**പീലാത്തോസ്**

യേശുവിനെ ക്രൂശിക്കുവാൻ ഏൽപ്പിച്ച ന്യായാധിപനാണ് പീലാത്തോസ്. വി. വേദപുസ്തക പ്രകാരം ന്യായമല്ലാത്ത കാര്യത്തിന് കൂട്ടു നിൽക്കുന്നവനാണ് പീലാത്തോസ്. യേശുവിനെ വിസ്തരിക്കുന്ന പീലാത്തോസിന് യാതൊരു കുറ്റവും കണ്ടെത്തുവാൻ കഴിയുന്നില്ല. പീലാത്തോസിന്റെ ഭാര്യയും യേശുവിനെതിരേ തീരുമാനമെടുക്കുന്നതിൽ നിന്ന് പീലാത്തോസിനെ വിലക്കുന്നുണ്ട്. എന്നാൽ ന്യായത്തേക്കാൾ ഉപരി തന്റെ പദവിയെ സ്നേഹിച്ചവനാണ് ഇവൻ. പീലാത്തോസിന്റെ കൈകഴുകൽ എന്ന പ്രയോഗം കൂട്ടുകാർ കേട്ടിരിക്കുമല്ലോ. അതായത് നിരപരാധിയെ ക്രൂശിക്കുവാൻ ഏൽപ്പിച്ച പീലാത്തോസ് തനിക്ക് ഇതിൽ പങ്കില്ല എന്ന് സൂചിപ്പിക്കാനായിട്ടാണ് കൈകഴുകിയത്. നീതിയെക്കാളും, ദൈവത്തേക്കാളും സ്വന്തം അധികാരത്തെ സ്നേഹിച്ചവനാണ് പീലാത്തോസ്. യഹൂദൻമാരുടെ പ്രീതിയായിരുന്നു പീലാത്തോസിന്റെ ലക്ഷ്യം. ചരിത്രത്തിൽ അന്യായത്തിന് കൂട്ടു നിന്ന ന്യായാധിപനായിട്ടാണ് പീലാത്തോസ് അറിയപ്പെടുന്നത്.

കാണാനെന്തു ഭംഗിയായിരിക്കുന്നു അമ്മാ...

കുഞ്ഞുറാണിയുടെ വാക്കുകൾ അവളുടെ മാതാവിനെ വളരെ സന്തോഷിപ്പിച്ചു.

"യേശുനാഥൻ വസിക്കുന്ന ഹൃദയവും തെളിനീർപ്പുഴപോലെ മനോഹരമായിരിക്കും..." അമ്മ പറഞ്ഞു.

അമ്മേ! എന്റെ ഹൃദയത്തിൽ യേശുനാഥൻ വസിക്കുന്നുണ്ടോ? കുഞ്ഞുറാണി ചോദിച്ചു.

തീർച്ചയായും എന്റെ ഓമനക്കുഞ്ഞേ നിന്റെ ഹൃദയം ലില്ലിപ്പൂപോലെ പരിശുദ്ധമാണ്. വിശുദ്ധിയിലുള്ള ഹൃദയത്തിൽ യേശുനാഥൻ വസിക്കും. അമ്മയുടെ മറുപടി അവൾക്ക് വളരെ സന്തോഷം നൽകി.

"പൂനിലാവു തട്ടിത്തിളങ്ങുന്ന തെളിനീർപുഴപോലെ യേശുനാഥൻ വസിക്കുന്ന നിർമ്മല ഹൃദയങ്ങളും മനോഹരം ആയിത്തീരുന്നു" അവൾ സ്വയം പറഞ്ഞു.

വീട്ടിലെത്തിക്കഴിഞ്ഞിട്ടും അവളുടെ ചിന്ത യേശുനാഥൻ വസിക്കുന്ന ഹൃദയത്തെപ്പറ്റി മാത്രം ആയിരുന്നു.

ഉറങ്ങാൻ കിടന്നപ്പോൾ മുറിയുടെ ജാലകത്തിലൂടെ ഒരു കൊച്ചു മിന്നാമിനുങ്ങ് പറന്നുവരുന്നത് അവൾ കണ്ടു. പൊന്നുപോലെ മിന്നുന്ന ആ മിന്നാമിനുങ്ങിനോട് കുശലം ചോദിക്കാൻ അവൾക്ക് ആഗ്രഹം തോന്നി.

അവൾ ചോദിച്ചു: "കൊച്ചു മിന്നാമിനുങ്ങേ.. കൊച്ചു മിന്നാമിനുങ്ങേ നിനക്കിത്രയും ശോഭ നൽകിയതാരാണ്?"

"യേശുനാഥൻ യേശുനാഥൻ" മിന്നാമിനുങ്ങ് മറുപടി പറഞ്ഞു. കുഞ്ഞുറാണിക്ക് മിന്നാമിനുങ്ങിന്റെ ഉത്തരം വളരെയേറെ ഇഷ്ടപ്പെട്ടു. അന്നുരാത്രിയിൽ അവൾ ധാരാളം മധുരസ്വപ്നങ്ങൾ കണ്ടു. എല്ലാം യേശു നാഥനെക്കുറിച്ചുള്ളതായിരുന്നു. യേശുനാഥന്റെ പൂന്തോട്ടത്തിലൂടെ കൊച്ചുകൊച്ചു കൂട്ടുകാരോടൊത്ത് കഥ പറഞ്ഞും പാട്ടുപാടിയും ഉല്ലാസയാത്ര നടത്തുന്ന സ്വപ്നവും അവൾ കണ്ടു.

ഒരു പനിനീർപ്പൂവ് അവളെ നോക്കി പുഞ്ചിരി തൂകുന്നതു കണ്ടപ്പോൾ അവൾക്ക് അത്ഭുതം തോന്നി.

"കൊച്ചുറോസാപ്പൂവേ... കൊച്ചു റോസാപ്പൂവേ... നിനക്കിത്രയേറെ ഭംഗി നൽകിയതാരാണ്?"

'യേശുനാഥൻ... യേശുനാഥൻ' റോസപ്പൂവ് മറുപടി പറഞ്ഞു.

പിന്നീട് അവൾ ഒരു മുല്ലപ്പൂവിനെ കണ്ടു. മുല്ലപ്പൂവിന്റെ വെൺമയാർന്ന പുഞ്ചിരി കണ്ടപ്പോൾ അവൾ ഓടിച്ചെന്ന് ആ പൂവിനു മുത്തം നൽകി.

കുഞ്ഞുറാണി മുല്ലപ്പൂവിനോടു ചേദിച്ചു. "കൊച്ചുമുല്ലപ്പൂവേ.. മുല്ലപ്പൂവേ.. നിനക്കിത്ര വെൺമ നൽകിയതാരാണ്?"

"യേശുനാഥൻ... യേശുനാഥൻ..." മുല്ലപ്പൂവ് ആഹ്ലാദത്തോടെ പറഞ്ഞു.

"മിന്നാമിനുങ്ങിനു ശോഭയും റോസപ്പൂവിനു ഭംഗിയും മുല്ലപ്പൂവിന് വെൺമയും നൽകിയ യേശുനാഥാ, അവിടുന്ന് എന്റെ ഹൃദയങ്ങളിൽ വസിക്കണമേ..." കുഞ്ഞുറാണി പ്രാർത്ഥിച്ചു.

പിറ്റേന്നു പ്രഭാതത്തിൽ കുഞ്ഞുറാണി അവളുടെ കൊച്ചുകൊച്ചു കൂട്ടുകാരെ ഒരുപാട്ടു പഠിപ്പിച്ചു. ആ പാട്ട് ഇന്നു പല കുട്ടികൾക്കും അറിയാം. അറിഞ്ഞുകൂടാത്ത കുഞ്ഞുകൂട്ടുകാർക്ക് കുഞ്ഞിച്ചായൻ പാടിത്തരാം.

*"കൊച്ചു മിന്നാമിനുങ്ങേ... കൊച്ചു മിന്നാമിനുങ്ങേ...*
*ഇത്രശോഭ തന്നതാര്?*
*യേശുനാഥൻ. യേശുനാഥൻ*
*അവൻ നല്ലവൻ.. അവൻ വല്ലഭൻ*
*കൊച്ചു മുല്ലപ്പൂവേ... കൊച്ചു മുല്ലപ്പൂവേ*
*ഇത്ര വെൺമ തന്നതാര്?*
*യേശു നാഥൻ... യേശുനാഥൻ*
*അവൻ നല്ലവൻ... അവൻ നല്ലവൻ*

കുഞ്ഞുറാണിയോടും കൂട്ടുകാരോടും ഒത്ത് നമുക്കും ഈ പാട്ടു പാടാം

ഒത്തിരി സ്നേഹത്തോടെ **സ്വന്തം കുഞ്ഞിച്ചായൻ.**

## വചനപാഠ...

**"ബാലൻ തന്റെ നടപ്പിനെ നിർമ്മലമാക്കുന്നതെങ്ങനെ! നിന്റെ വചന പ്രകാരം അതിനെ സൂക്ഷിക്കുന്നതിനാൽ തന്നെ " (സങ്കീ. 119:9)**

സൂചിപ്പിക്കാനായിട്ടാണ് കൈകഴുകിയത്. നീതിയെക്കാളും, ദൈവത്തെക്കാളും സ്വന്തം അധികാരത്തെ സ്നേഹിച്ചവനാണ് പീലാത്തോസ്. യഹൂദൻമാരുടെ പ്രീതിയായിരുന്നു പീലാത്തോസിന്റെ ലക്ഷ്യം. ചരിത്രത്തിൽ അന്യായത്തിന് കൂട്ടു നിന്ന ന്യായാധിപനായിട്ടാണ് പീലാത്തോസ് അറിയപ്പെടുന്നത്.

**ഗുണപാഠം**

സത്യത്തിനും ന്യായത്തിനും കൂട്ടുനിൽക്കുന്നവർ ഒരുപക്ഷേ താൽക്കാലികമായ പ്രതിസന്ധി നേരിടുമെങ്കിലും അവർ ചരിത്രത്തിൽ അനശ്വരരാവും അതുകൊണ്ട് കൂട്ടുകാരും സത്യത്തിനും ന്യായത്തിനും വേണ്ടി നിലനില്ക്കണം.

**സ്നേഹപൂർവ്വം നിങ്ങളുടെ തരകനച്ചൻ.**

## CROSS WORD PUZZLE



**To Right:-**

1. God is ....................(4)
2. .................. was God (4)
3. .................. of the Lord is beginning of wisdom (4)
4. Wage of sin is .................. (5)

**To Down wards:-**

1. ....................is my shepherd (5)

Sibin Sabu George
Std IV, OSSAE,
Thrikkunnathu Seminary,
Aluva

**Answers:-**
Right 1. Love
2. Word
3. Fear
4. Death
Down Wards 1. Lord

# അനശ്വരതയുടെ പൊൻപുലരി – ഈസ്റ്റർ 10-ാം പേജിൽ നിന്നു തുടർച്ച....

ദൈവപുത്രൻ മാത്രമേയുള്ളൂ. അപ്പോൾ പരിശുദ്ധനായ ദൈവപുത്രന്റെ പരിശുദ്ധമായ ബലിയിൽ പ്രീതിപ്പെട്ട് പരിശുദ്ധനായ ദൈവം തന്റെ പരിശുദ്ധനെ ദ്രവത്വത്തിനേല്പിക്കാതെ ദൈവീകനീതി നടപ്പിലാക്കി, അവനെ മരണത്തിൽ നിന്നും ഉയിർപ്പിച്ചു, മാനവജാതിക്കു വീണ്ടെടുപ്പും നല്കി. ഇവിടെയാണ് "ദൈവം സ്നേഹമാകുന്നു" എന്നതിലെ സ്നേഹമെന്ന ഗുണനാമം ക്രിയമാകുന്നത്. ഇതു നശ്വരതയിൽ നിന്നും അനശ്വരതയിലേക്കുള്ള രക്ഷാ പദ്ധതിയാണ്. മരണത്തിൽ നിന്നും നിത്യതയിലേക്കുള്ള കവാടം തുറക്കലാണ്.

ഇതൊരു കെട്ടിച്ചമച്ച കഥയോ? അങ്ങനെയെങ്കിൽ ഇതിന്റെ പേരിൽ പീഢനം ഏല്ക്കുവാനും, എരിതീയിൽ എറിയപ്പെടുവാനും, തൊലിയുരിയപ്പെടുവാനും, വറചട്ടിയിൽ വറത്തുകോരപ്പെടുവാനും, ചാട്ടവാറടിയേല്കുവാനും, കൊടിയ മർദ്ദനമുറകൾക്കിരയാകപ്പെടുവാനും ആരു തയ്യാറാകും? ഭയചകിതരും, നിരാശരുമായി ഓടിയൊളിച്ച ശിഷ്യന്മാർ ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ മുഖാമുഖം കണ്ടപ്പോൾ ധീരതയുടെ പര്യായങ്ങളും പുനരുത്ഥാനത്തിന്റെ സാക്ഷികളുമായി. ദൈവത്തേക്കാൾ അധികം മനുഷ്യരെ ഭയപ്പെടുന്നതു യോഗ്യമല്ലെന്നവർ പ്രഖ്യാപിച്ചുകൊണ്ട് അധികാരവർഗ്ഗത്തെയും, പുരോഹിത വൃന്ദത്തെയും വെല്ലുവിളിച്ചു. അവർ ഭൂഖണ്ഡങ്ങൾ താണ്ടി ജീവിക്കുന്ന ക്രിസ്തുവിനു സാക്ഷ്യം നല്കി, തങ്ങളുടെ ജീവരക്തം കൊണ്ട് ക്രിസ്തുവിന്റെ ഉയിർപ്പിന് അടിക്കുറിപ്പെഴുതി അടിവരയിട്ടു. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ ദർശനം കണ്ണോടുകണ്ടു കണ്ട ശൗൽ ക്രിസ്തു പാദത്തിങ്കൽ അടിയറവു പറഞ്ഞ് ക്രിസ്തുമതത്തിന്റെ കെട്ടുപണിക്കാരനായി.

പുനരുത്ഥാനത്തിൽ വിശ്വസിക്കാത്തവർ എതിർപ്പിന്റെ കൂരമ്പുകൾ പായിച്ച് വിശ്വാസ ജീവിതത്തിൽ അസ്ഥിരത സൃഷ്ടിക്കാൻ പണിപ്പെട്ടു. സ്റ്റോയിക്, എപ്പിക്യൂര്യൻ യുക്തിവാദതത്വ ചിന്തകന്മാർക്ക് പുനരുത്ഥാനത്തിന്റെ സത്യം ദഹിച്ചില്ല. ക്രിസ്തുവിന്റെ പുനരുത്ഥാനത്തെ ഖണ്ഡിച്ചുകൊണ്ടെഴുതപ്പെട്ട അനേക പുസ്തകങ്ങളിൽ ഏറ്റവും പ്രചാരം ലഭിച്ച ഒരു അമേരിക്കൻ പുസ്തകമാണ് "ദ പാസ്സ് ഓവർ പ്ലോട്ട്". അതിൽ പറയുന്നു "ക്രിസ്തു യഥാർത്ഥത്തിൽ മരിച്ചില്ല. ബോധരഹിതനായതേയുള്ളൂ. മരിക്കാത്ത ക്രിസ്തുവിനെയാണ് കല്ലറയിൽ അടക്കിയത്. അതിനകത്തെ തണുപ്പിൽ ക്രിസ്തുവിനു ബോധം വീണ്ടുകിട്ടി. കല്ലറയുടെ മൂടി തള്ളിമാറ്റി അദ്ദേഹം ഇറങ്ങിപ്പോയി."

നിർദ്ദയ പീഢകളേറ്റ്, രക്തം വാർന്ന് തളർന്നവശനായ ഒരു മനുഷ്യൻ, സായുധരായ റോമൻ പടയാളികൾ കാവൽനിലക്കെ, കല്ലറയുടെ ഭീമാകാരൻ കല്ലുരുട്ടിമാറ്റി രക്ഷപെട്ടെന്നു പറഞ്ഞാൽ എങ്ങനെ വിശ്വസിക്കും? തലയിൽ മുൾക്കിരീടം അടിച്ചിറക്കി ആറു മണിക്കൂർ നേരത്തെ നിരന്തര പീഢനം കുരിശിൽ തറയ്ക്കപ്പെടുന്നതിനുമുമ്പ് ക്രിസ്തു അനുഭവിച്ചു ഒന്നു കുറവ് 40 അടിയെന്നുള്ള യഹൂദ നിയമപ്രകാരമല്ല, പിന്നയോ റോമൻ നിയമപ്രകാരമാണ് ക്രിസ്തുവിനെ ചാട്ടവാറുകൊണ്ടടിച്ചത്. ഇത്ര തവണയേ അടിക്കാവൂ എന്നില്ല. കൈ തളരുവോളം അടിക്കാം. ആളുമാറി മാറി മാറി അടിക്കാം. അടിയേറ്റാൽ തൊലിയുരിയും. പിന്നെ പച്ച മാംസം പറിഞ്ഞുപോരും. പേശികൾ പൊട്ടും. കുരിശിൽ തറയ്ക്കപ്പെട്ട ക്രിസ്തു സമയത്തിനു മുമ്പേ മരിച്ചതായി പടയാളികൾ സാക്ഷ്യപ്പെടുത്തുന്നു. അതുകൊണ്ട് കണങ്കാലുകൾ ഒടിച്ചില്ല. എങ്കിലും ക്രൂരനായ ഒരു പടയാളി കുന്തംകൊണ്ട് അവന്റെ വിലാപ്പുറത്തു കുത്തി. അപ്പോൾ രക്തവും വെള്ളവുമൊഴുകി. യേശു മരിച്ചുവെന്ന് പടയാളികൾ ഉറപ്പു വരുത്തി സംസ്ക്കരിച്ച കല്ലറവാതുക്കൽ ഭീമാകാരമായ കല്ല് വച്ച് മുദ്രയിട്ടു. ബലിഷ്ഠകായരായ പടയാളികളുടെ കാവലുമേർപ്പെടുത്തി. പക്ഷേ മൂന്നാം നാൾ സകല ബന്ധനങ്ങളും ഭേദിച്ച് യേശു ഉയിർത്തെഴുന്നേറ്റു. മനുഷ്യത്വം മരിച്ചിടത്ത് ദൈവീക രഹസ്യങ്ങളുടെ നിലവറ തുറക്കുന്ന സംഭവമാണിത്. അന്ധകാരം പ്രകാശത്തിനു വഴിമാറുന്നു. ദുഃഖം സന്തോഷമായി. സത്യത്തെ കുരിശിച്ചാലും മൂന്നാം നാൾ ഉയിർത്തെഴുന്നേല്ക്കും എന്ന സന്ദേശമാണിത്.

ഈ ഉയിർപ്പ് ഭൗതീക ലോകത്തിനു നല്കുന്ന സന്ദേശമെന്ത്? സത്യവും, നീതിയും, ന്യായവും നിരന്തരം നിഷേധിക്കപ്പെടുന്ന ഒരു ലോകമാണിത്. ഏറ്റവും ഉറ്റവരും, സ്വസ്നേഹിതരെന്നു വിശ്വസിച്ചിരുന്നവരും തള്ളിപ്പറയുന്ന ലോകം. അന്ധകാര ശക്തികൾ സംഹാരതാണ്ഡവമാടി നൃത്തം വയ്ക്കുന്ന ലോകം. മൂല്യങ്ങൾക്കുവേണ്ടി നിലകൊള്ളുന്നവരെ തേജോവധം ചെയ്ത് ക്രൂശിൽ തറയ്ക്കുന്ന അധികാര വർഗ്ഗവും, നീതിപീഠങ്ങളും, പൗരോഹിത്യ വർഗ്ഗവും ലോകത്തിൽ അന്നുമുണ്ട്, ഇന്നുമുണ്ട്. മഹത്തായ മൂല്യങ്ങൾക്കു വേണ്ടി നിലകൊണ്ട ഏബ്രഹാം ലിങ്കണും, മഹാത്മഗാന്ധിയും വധിക്കപ്പെട്ടു. സത്യം പറഞ്ഞതിനു സോക്രട്ടീസിനു വിഷം കൊടുത്തു. ഈ പ്രക്രിയ തുടർന്നുകൊണ്ടേയിരിക്കുന്നു. ഇതിന്റെ മദ്ധ്യത്തിൽ സത്യത്തിനു വേണ്ടി നിലനില്ക്കണമെന്നു ആഗ്രഹിക്കുന്നവർക്ക് പ്രത്യാശ പുലർത്താനുള്ള ഉറപ്പാണ് ഉയിർപ്പ്. ദാരിദ്ര്യവും, അഴിമതിയും, കൊല്ലും, കൊലയും, കൊള്ളിവയ്പും, യുദ്ധവും യുദ്ധഭീഷണികളും, അജ്ഞതയും, അന്ധകാരവും അരാജകത്വവും അഴിഞ്ഞാടുന്ന ലോകത്തിൽ ക്രിസ്തു ഉയിർത്തെഴുന്നേറ്റു എന്ന് ബോദ്ധ്യമാകുന്ന യാഥാർത്ഥ്യമാകണമെങ്കിൽ അന്ധകാരത്തിന്റെ തമസ്ക്കരണശക്തികളെ തിരുത്തുന്ന ശക്തിമത്തായ തിരുത്തൽശക്തിയായി ക്രിസ്ത്യാനികൾ രൂപഭേദം പ്രാപിക്കണം. "യേശുക്രിസ്തു സത്യമായും ഉയിർത്തെഴുന്നേറ്റു" എന്ന് സ്ഥാനത്തും അസ്ഥാനത്തും ഘോരഘോരം ഉൽഘോഷിച്ചതിനുശേഷം താഴേക്കിറങ്ങി ആ പറഞ്ഞവയെ ഊരിവച്ച്, സ്വാർത്ഥ താല്പര്യത്തിനുവേണ്ടി അന്യരുടെ വിയർപ്പിൻഫലം സ്വന്തമാക്കി കൈക്കൂലിയെന്ന നിർഗുണബ്രഹ്മത്തിനു മൊഴിമാറ്റം നല്കി, സമ്മാനമെന്നോ, സ്നേഹോപഹാരമെന്നോ, സന്തോഷമെന്നോ ഭംഗ്യന്തരേണ ഭാഷാന്തരം ചെയ്ത് സകലവിധ അഴിമതിക്കും കൂട്ടുനിന്ന് അതാര്യതയിലേക്ക് ക്രിസ്തീയതയെ നയിക്കുന്ന നേതാക്കന്മാരേ... ധാർമ്മീകതയ്ക്കുവേണ്ടി സ്വന്തം

താല്പര്യങ്ങളെ ബലികഴിക്കുവാനുള്ള ചങ്കൂറ്റവും ധാർമ്മീക ശക്തിയുമാണ് കുരിശിന്റെയും മരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും വിലമതിക്കുവാനാവാത്ത വിലയെന്നു മനസ്സിലാക്കുക. കുറെയേറെ സമ്മേളനങ്ങൾ സംഘടിപ്പിച്ച് ഘോരഘോരം കണ്ഠം പൊട്ടുമാറുച്ചത്തിൽ ആകാശത്തിലിടിച്ചു പ്രസംഗിച്ചന്തരീക്ഷമലിനീകരണം വരുത്തി അടുത്ത സ്ഥലത്തേക്കു പരക്കംപാഞ്ഞ് മൈക്കെടുത്ത് ചർവ്വിത ചർവ്വണം നടത്തി ഉലകം ചുറ്റി മനം നിറയെ കൈയ്യടിയേറ്റുവാങ്ങി കൈ നിറയെ പണവുമായി ഊരു ചുറ്റി മാളത്തിലൊളിക്കുന്നതല്ല ക്രിസ്തീയത. ഇതു മൂലം ക്രിസ്തീയത ലോക ദൃഷ്ടിയിൽ അപഹസിക്കപ്പെടുന്നു. ജീവിത വിശുദ്ധിയും അപ്പോസ്തോല പ്രവർത്തക മാതൃകയുമാണിന്നിന്റെ ആവശ്യം. ത്യാഗത്തിലൂന്നിയ സാഹോദര്യത്തിന്റെ സ്ഥായീഭാവം ലോകമെങ്ങും സംജാതമാകുന്നതാണ് ദൈവരാജ്യത്തിലേക്കുള്ള കവാടം തുറക്കൽ. ആ ഒരു പരിവർത്തനമാണ് മറ്റുള്ളവർക്കുവേണ്ടി തന്റെ ജീവിനെ കൊടുക്കുന്നതിനേക്കാൾ വലിയ സ്നേഹമുണ്ടോ എന്ന യേശുവിന്റെ ചോദ്യത്തിനുത്തരം. ത്യാഗത്തിനു കൂട്ട് സ്നേഹമാണ്. അതിനു തയ്യാറാകുന്നവനെ ജീവിക്കാനറിയാത്തവനെന്നോ, ഭീരുവെന്നോ, ഭാഗ്യം കെട്ടവനെന്നോ, കാലത്തിനൊത്തു ചുവടുറപ്പിക്കാനറിയാത്തവനെന്നോ, നൂറ്റാണ്ടുകൾക്കു മുമ്പു ജനിക്കേണ്ടവനെന്നോ മുദ്രകുത്തി ആത്മീയ ലോകത്തിലുള്ളവരെന്നു അഭിമാനിക്കുന്നവർപോലും മാറ്റി നിർത്തിയെന്നുവരാം. ഇടിച്ചിടിച്ചു മുന്നിലെത്തി സ്ഥാനം കൈക്കലാക്കുക, അതാണല്ലോ ഇന്നത്തെ ആത്മീയ രംഗത്തും ഭൗതീക രംഗത്തും നടമാടുന്നത്. പക്ഷേ, ഓർക്കുക നൂറ്റാണ്ടുകൾക്കു മുമ്പ് യേശു ക്രിസ്തു തെളിച്ച മാർഗ്ഗദീപം ഇന്നും മറ്റെല്ലാ പ്രഭകളെയും നിഷപ്രഭമാക്കിക്കൊണ്ട് കത്തിജ്വലിക്കുന്നു. കാലഗതികൾക്ക് അണയ്ക്കാൻ കഴിയാത്ത ഉജ്ജ്വല തേജസ്സാണത്. ആ തേജസ്സിൽ നടക്കാനാഗ്രഹിക്കുന്നവർ മരിച്ചാലും ജീവിക്കും. എന്നാൽ ഇന്ന് അധികാരത്തിനുവേണ്ടിയുള്ള കുതിരക്കച്ചവടവും കുതികാൽ വെട്ടലുമാണ് എവിടെയും. അധികാരവും പൗരോഹിത്യവും കൈകോർക്കുന്നത് യേശുവിനെ ക്രൂശിക്കുവാൻ വേണ്ടി മാത്രമാണെന്നു മറക്കരുത്. അധികാരവും, ധിക്കാരവും അഴിച്ചുമാറ്റൂ. ത്യാഗവും, സ്നേഹവും, കരുണയുമായ കുപ്പായം എടുത്തണിയൂ. കല്ലിലും, മുള്ളിലും, കാട്ടിലും, കരിംപാമ്പിൻ കരിംതലയിലും ചവുട്ടിപ്പതിഞ്ഞ് നിണംവാർന്നു കുതിർന്നു നിവർന്ന ജീവവഴികൾ വെട്ടിത്തെളിച്ച കർത്തൃശിഷ്യർ വാരിപ്പുണർന്ന കുരിശിന്റെ വഴി ഇന്നു പട്ടുപരവതാനി വിരിച്ച മാളികപ്പുറത്തേക്കാകുന്നുവെങ്കിൽ പുരികം ചുളിക്കേണ്ട; യേശു ക്രിസ്തു ഇവിടെയല്ല ഉയിർത്തെഴുന്നേറ്റത്. അങ്ങ്... അങ്ങ്.. ദൂരെ... ദൂരെ ഒരിടത്താണ്. വീണ്ടും നമുക്ക് പ്രസംഗം തുടങ്ങാം യേശു ക്രിസ്തു സത്യമായിട്ടും ഉയിർത്തെഴുന്നേറ്റു...



**തിരുത്ത്**

2006 ഫെബ്രുവരി ലക്കത്തിലെ **പുനലൂർ കൺവൻഷന്റെ** വാർത്തകൾ കൊല്ലം ഭദ്രാസനത്തിലെ എന്നുള്ളത് കൊല്ലം - തിരുവനന്തപുരം എന്ന് തിരുത്തി വായിക്കാനപേക്ഷ. അച്ചടിപ്പിശകിൽ ഖേദിക്കുന്നു.




## ഒരു 87 കാരന്റെ അപേക്ഷ

കാട്ടിലെ മരങ്ങൾ വെട്ടിക്കുറച്ചാൽ കാർമേഘക്കാര്യത്തിലും കരുത്തമഴയിലും കാര്യമായ കുറവുണ്ടാകുമെന്നതും കാച്ചിയ മോരിലും കഷായത്തിലും കുടിവെള്ളം ചേർത്തു നിറഭേദം വരുത്തിയാൽ കാര്യക്ഷമതയിലും കാഴ്ചയിലും കാര്യമായ കുറവു വരുമെന്നതും അനുഭവസാക്ഷ്യമാണ്.

ഇതു മലങ്കര സഭയിലെ പട്ടക്കാരുടെ മീശവെട്ടലിനോടും തിരുമേനിമാരുടെ ചുവന്നകുപ്പായ നിറം മാറ്റങ്ങളോടും ആരെങ്കിലും താരതമ്യപ്പെടുത്തുന്നെങ്കിൽ കുറ്റം പറയാനൊക്കുമോ?

സഹസ്രാബ്ദങ്ങളായി നിലനിർത്തി ശീലിച്ചു കാണുന്നതിന് വിരുദ്ധമായി ഇന്നത്തെ പോക്കു തുടർന്നാൽ എ.ഡി. രണ്ടായിരത്തി മുപ്പതാകുമ്പോഴേക്കും ക്ലീൻ ഷേവു പട്ടക്കാരേയാവും അന്നത്തെ കുഞ്ഞുങ്ങൾ കാണുക. ഇന്നത്തെപ്പോലെ B.A. യും M.A. യും B.D. യും ഒന്നിമില്ലെങ്കിലും നാസീർ വ്രതത്താടിയുള്ള കമ്മീശുധാരികളായ വല്യച്ചന്മാരെക്കണ്ടാൽ അറിയാതെ മടക്കിക്കുത്തഴിക്കുന്നതും വണങ്ങുന്നതും സ്വാഭാവികമായിരുന്നു. എന്നാൽ രണ്ടായിരത്തിമുപ്പതിലെ കുഞ്ഞുങ്ങൾ പഴയ ഫോട്ടോകളിൽ, മീശ നീട്ടിയ സന്യാസത്താടിയുള്ള അച്ചന്മാരെ കണ്ട്, ഞങ്ങൾക്ക് ഇങ്ങനെയുള്ള അച്ചന്മാരെയാണിഷ്ടം എന്നു പറയാൻ ഇടവരില്ലേ എന്നു സന്ദേഹിക്കുന്നു. ഒരു ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ അസാന്നിധ്യം ഇപ്പോഴാണറിയുന്നത്. ശാസിക്കാൻ ആളില്ലെന്നുള്ളത്.

ക്ഷമാപണസഹിതം തിരുമേനിമാരുടെ ചുവന്നകുപ്പായ നിറം മാറ്റത്തിലും ഖേദത്തോടെ സത്യം അറിയിക്കട്ടെ. ആദ്യദുഃഖവെള്ളിയാഴ്ച പ്രഭാതത്തിൽ, കർത്താവിനെ രാജാവായി സങ്കല്പിച്ചാക്ഷേപിക്കുവാൻ "ഇതാ ആ മനുഷ്യൻ" എന്നു പീലാത്തോസ് കാണിച്ചത് (Royal purple) ചെങ്കുപ്പായക്കാരനായി മുൾക്കിരീടധാരിയായി ഞാങ്ങണച്ചെങ്കോൽ പിടിച്ചു കൊണ്ടു നില്ക്കുന്ന നാസീർ വ്രതത്താടിയുള്ള യേശുവിനെയാണ്. അല്ലാതെ, 33 വർഷം വെള്ളക്കുപ്പായം ധരിച്ചു നടന്ന യേശുവിനെയല്ല. പൗരസ്ത്യ പിതാക്കന്മാർ മേല്പട്ടക്കാർക്ക് അഭിമാന വസ്ത്രമായി സ്വീകരിച്ചത് ദുഃഖവെള്ളിയാഴ്ച പ്രഭാതത്തിലെ നിന്ദാവസ്ത്രമാണ്. കർത്താവിനു വേണ്ടി എന്തു നിന്ദയും സഹിക്കുവാൻ തയ്യാറായ ദൈവദാസരായി. രാജകീയ ചെങ്കുപ്പായവും മുൾക്കിരീടത്തിനുപകരം 12+1 = 13 കുരിശുള്ള ശിരോവസ്ത്രവും (മസനപ്നയും) ഞാങ്ങണച്ചെങ്കോലിനു പകരം അംശവടിയും പിടിച്ചു നില്ക്കുന്ന ദുഃഖ വെള്ളിയാഴ്ച പ്രഭാത ക്രിസ്തുവിനെ സങ്കല്പിച്ചാണ് കുഞ്ഞുങ്ങളും വല്യമ്മമാരും സാധാരണ ജനങ്ങളും ഓടി വന്നു കൈമുത്തുന്നത്; അല്ലാതെ സുന്ദരക്കുട്ട വേഷക്കാരെയല്ല!

കാവിവസ്ത്രം ഭാരതീയമായ സന്യാസവസ്ത്രമല്ലേ എന്നു ചിന്തിച്ചേക്കാം. സന്യാസ സമൂഹത്തിലെ, ഔദ്യോഗിക വസ്ത്രത്തിനു ആശ്രമത്തിൽ സ്ഥാനമുണ്ട്, എന്നാൽ സഭയുടെ തലവനായി വരുമ്പോൾ രാജകീയ ചെങ്കുപ്പായക്കാരനെയാണ് സഭ പ്രതീക്ഷിക്കുന്നത്. സഭ നല്കുന്ന മേല്പട്ട വസ്ത്രവും അതു തന്നെ.

**സിറിൾ റമ്പാൻ,**
**കുണ്ടറ സെമിനാരി**

❖

## അർഹിക്കാത്തവർ അപഹരിക്കുമ്പോൾ

വളരെ പ്രതീക്ഷകളുമായി ഒരു ക്രിസ്തുമസ്സ് കൂടി കടന്ന് പോയി. ഒരു സാധാരണ ഓർത്തഡോക്സ് വിശ്വാസിയെന്ന നിലയിൽ ഈ ക്രിസ്തുമസ്സും ചില ചോദ്യങ്ങൾ അവശേഷിപ്പിക്കുന്നു.

ക്രിസ്തുമസ്സ് ദിവസം വിവിധ ചാനലുകൾ മാറ്റി മാറ്റി നോക്കിയിട്ടും വിവിധ പത്രങ്ങൾ തിരിച്ചും മറിച്ചും നോക്കിയിട്ടും അവിടെയെങ്ങും ഭാരതത്തിന്റെ തനത് സഭയായ ഓർത്തഡോക്സ് സഭയുടെ ക്രിസ്തുമസ്സ് വിശേഷത്തെക്കുറിച്ചോ ഭാരതത്തിന്റെ ഏക കാതോലിക്കോസായ മലങ്കര കാതോലിക്കോസിന്റെ ക്രിസ്തുമസ്സ് സന്ദേശമോ അദ്ദേഹം ക്രിസ്തുമസ്സ് ശുശ്രൂഷ നിർവ്വഹിക്കുന്ന ചിത്രമോ ഒന്നും കണ്ടില്ല. (എന്തിന് മലങ്കരയിലെ പള്ളികളിൽ പോലും തങ്ങളുടെ ഇടയന്റെ ക്രിസ്തുമസ് സന്ദേശം ലഭിച്ചില്ല) ഇതേക്കുറിച്ച് ഒരു മാദ്ധ്യമ പ്രവർത്തകനോടു ഞാൻ സംസാരിച്ചു. അദ്ദേഹം പറഞ്ഞത് കാതോലിക്കോസ് എവിടെയാണ് ക്രിസ്തുമസ്സ് കുർബ്ബാന അർപ്പിക്കുന്നതെന്ന് അവർക്കറിയില്ല പിന്നെ എങ്ങനെ അതിനെക്കുറിച്ചുള്ള റിപ്പോർട്ട് അവർക്ക് നൽകാൻ കഴിയും. കാതോലിക്കോസിന്റെ സ്ഥാനം ഇന്ന് മാധ്യമങ്ങൾ നൽകുന്നത് 'റീത്ത് കാതോലിക്കോസിനോ' 'സീറോ മലബാർ ഇടയനോ' ആണ്. കാൽ കോടിയോളം വരുന്ന ഭാരതത്തിന്റെ തനത്സഭയുടെ സ്ഥാനവും, ഭാരതത്തിന്റെ മഹായിടയന്റെ സ്ഥാനവും അതൊട്ടും അർഹിക്കാത്തവർ അപഹരിക്കുമ്പോൾ അതോർത്ത് വേദനിക്കാൻ മാത്രമേ ഏതൊരു ഓർത്തഡോക്സ് വിശ്വാസിയെയും പോലെ എനിക്കും കഴിയുകയുള്ളു.

ഇതിന് ആരാണ് ഉത്തരവാദികൾ? ഓർത്തഡോക്സ് സഭയ്ക്ക് സ്വന്തമായി ഒരു ആസ്ഥാനവും മനോഹരമായ ഒരു ദേവാലയവും വർഷങ്ങളായിട്ടുണ്ട്. എന്നാൽ പ്രധാനപ്പെട്ട ഒരു വിശേഷ അവസരങ്ങളിലും ഈ ആസ്ഥാനം ശ്രദ്ധാകേന്ദ്രമാവാറില്ല. അതിന് കാരണം കാലാകാലങ്ങളായി സഭയുടെ മേലദ്ധ്യക്ഷന്മാർ വിശേഷ അവസരങ്ങളിൽ ഈ ആസ്ഥാനത്ത് ഉണ്ടാവാൻ താൽപര്യം കാണിക്കാറില്ല എന്നതാണ്. വിശേഷ അവസരങ്ങളിൽ ഒന്നുകിൽ വിദേശപര്യടനത്തിനോ അല്ലെങ്കിൽ മറ്റേതെങ്കിലും ദേവാലയത്തിലോ പോവുകയാണ് പതിവ്

വർഷങ്ങളായി നമ്മുടെ മേലദ്ധ്യക്ഷന്മാർ വിശേഷ അവസരങ്ങളിൽ ദേവലോകത്ത് ഉണ്ടാവുകയും അവിടെ നിന്ന് ആശംസാ സന്ദേശം നൽകുകയും ചെയ്തിരുന്നുവെങ്കിൽ എല്ലാ മാധ്യമ ശ്രദ്ധയും ആദ്യം ഇവിടെ തന്നെ എത്തുമായിരുന്നു. മാത്രമല്ല വിശേഷ അവസരങ്ങൾ സ്വന്തം ഭവനത്തിൽ ചിലവിടാൻ ആഗ്രഹിക്കുന്ന ഒരു സാധാരണക്കാരന്റെ മനസ്സിനോട് ഏറ്റവും അടുത്ത് നിൽക്കുന്നതുമാണ് ഇത്തരം ആശയങ്ങൾ.

**ഡോ. അലക്സ് ഫിലിപ്പ്,**
**കല്ലുവാതുക്കൽ**

❖

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

ഫാ. ഡോ. മർക്കോസ് ജോസഫ് SST,
പത്തനാപുരം



"സമാധി ദശയിൽ ഇഴയുന്ന പുഴുവിന്റെ അവസ്ഥയിൽ നിന്ന് പറക്കുന്ന മനോഹരമായ ശലഭാവസ്ഥയിലേക്കുള്ള രൂപാന്തരം പോലെ മഹത്വീകരിക്കപ്പെട്ട ആത്മമയമായ ഈ ശരീരത്തിന് സ്ഥലകാല പരിമിതികൾക്കതീതമായി കടന്നുചെല്ലുവാൻ സാധിക്കും. വാതിലുകൾ ബന്ധിച്ചിരിക്കെ ഉള്ളിൽ പ്രവേശിച്ച് നിങ്ങൾക്ക് സമാധാനമെന്നരുളിയ ഉത്ഥിതനായ ക്രിസ്തുവാണ് ഇതിനൊരു മാതൃക."

ഏപ്രിൽ 13

## പെസഹാപെരുന്നാൾ

വി. ലൂക്കോസ് 22:14–30 (വി. മത്താ. 26:17–34; വി. മർക്കോ. 14:12–24)

### ധ്യാന ചിന്തകളും സന്ദേശങ്ങളും

പെസഹാ 'സംഭവങ്ങൾ' പ്രധാനമായും നാല് ധ്യാനചിന്തകളാണ് നമ്മിലുണർത്തുന്നത്.

1. പുതിയ ഉടമ്പടിയും വിമോചനവും

ദൈവവും മനുഷ്യനും തമ്മിലുള്ള ഉഭയസമ്മതമാണ് ഉടമ്പടി. കേവലം ഏകപക്ഷീയമല്ല, മറിച്ച് സമഗ്രവും ശാശ്വതവുമായ ഒരു ഒന്നാണ് ഈ ബന്ധം (convenant relationship) സജീവവും, പരസ്പര പൂരകങ്ങളുമാണ്. ഇസ്രായേലിനെ വീണ്ടെടുത്ത്, വിമോചനമരുളിയ, ഈ ഉടമ്പടിയുടെ സ്മരണാഘോഷമാണ് പഴയ നിയമ പെസഹാ. രക്തച്ചൊരിച്ചിലില്ലാതെ വിമോചനമില്ല (എബ്രാ. 9:16,17,22; ഗലാ. 3:17) എന്ന വേദസത്യം പുതിയ നിയമ കുഞ്ഞാടായ മശിഹാ തമ്പുരാന്റെ തിരുശരീര രക്തങ്ങളാകുന്ന പുതിയ ഉടമ്പടിയിൽ അന്വർത്ഥമാക്കി (ലൂക്കോ. 22:20). പാപം, പിശാച്, തിന്മ എന്നീ ത്രിവിധശക്തികളുടെ അടിമത്വത്തിൽ നിന്നും സ്വാധീനത്തിൽ നിന്നും തന്റെ സഭയെ വീണ്ടെടുത്ത് മോചിപ്പിച്ചു.

2. ദിവ്യ രഹസ്യങ്ങൾക്ക് പങ്കാളികളും സംബന്ധക്കാരും

വി. കൂദാശകൾക്ക് (sacraments) പ്രത്യേകിച്ച് വി. കുർബ്ബാനക്ക് പൗരസ്ത്യ സഭാ പാരമ്പര്യത്തിൽ ഉപയോഗിക്കുന്ന പദമാണ് 'രഹസ്യങ്ങൾ'. മർക്കോസിന്റെ വിരിച്ചൊരുക്കിയ മാളികയിൽ കർത്താവിന്റെ ശരീരവും രക്തവുമാകുന്ന രഹസ്യങ്ങൾ നമുക്കായി പങ്കു വച്ചു. വി. മാമോദീസ്സായിലൂടെയും മൂറോനഭിഷേകത്തിലൂടെയും ദൈവപൈതലായിത്തീരുന്ന ഒരു വിശ്വാസിക്ക് ഈ ദിവ്യരഹസ്യങ്ങളെ സമീപിക്കുവാനുള്ള പദവിയും അവകാശവും ലഭിക്കുകയാണ്. തിരുശരീര രക്തങ്ങളുടെ സംബന്ധവും പങ്കാളിത്തവും വഴിയായി നിത്യജീവനിലേക്കും ക്രിസ്തുവിന്റെ 'രക്തബന്ധത്തിലേക്കും' പ്രവേശിക്കുന്നു. വിശുദ്ധ കുർബ്ബാനയിലൂടെ ഒരു വിശ്വാസി ക്രിസ്തുവിന്റെ മനുഷ്യാവതാര രക്ഷണ്യ വ്യാപാര രഹസ്യങ്ങളിലേക്കും, നിത്യജീവനിലേക്കും, എത്തിച്ചേരുന്നു. മാമോദീസ്സായുടെയും വി. മൂറോന്റെയും ജീവമുദ്ര പ്രാപിച്ച് കർത്താവിന്റെ രക്ഷണ്യ വ്യാപാരങ്ങളുടെ പൊരുളും ജ്ഞാനവും ലഭിച്ച് ബോധം പ്രകാശിപ്പിച്ച വിശ്വാസികൾക്കായുള്ളതാണ് വി. കുർബ്ബാന. ഈ ദിവ്യരഹസ്യങ്ങൾക്ക് അടുത്തുവരുന്നതിന് മുമ്പ് അനുതാപത്താൽ കഴുകപ്പെട്ടവരും, വിനയത്താൽ മറ്റുള്ളവരെ ആദരിക്കുന്നവരും ശുശ്രൂഷിക്കുന്നവരും ആകേണ്ടതുണ്ട്. ഈ വലിയ ക്രിസ്തീയ പാഠം അവരെ പഠിപ്പിക്കുവാനായിട്ടായിരുന്നു, ഗുരുവായ യേശുതമ്പുരാൻ അടിമയപ്പോലെ അവരുടെ പാദങ്ങൾ കഴുകിമുത്തിയത്. അരുമ രക്ഷകന്റെ ഈ താഴ്മ ജീവഭാവമായി മാറുന്ന വ്യക്തിയാണ് 'ദൈവമനുഷ്യൻ.'

3. സ്മൃതിയും ക്രിസ്തു വൽക്കരണവും

പഴയ നിയമ പെസഹാ, യിസ്രായേൽക്കാരെ സംബന്ധിച്ചിടത്തോളം, തങ്ങളുടെ പൂർവ്വീകരുടെ ജീവിതസ്മരണയും ആവിഷ്ക്കാരവുമായിരുന്നു. വി. കുർബ്ബാന സ്ഥാപിച്ചുകൊണ്ട് കർത്താവ് അരുളിച്ചെയ്തു 'എന്റെ ഓർമ്മക്കായി ഇതനുഷ്ഠിക്കുവിൻ'. ബുദ്ധിയുടെ തലത്തിൽ മാത്രമല്ല, സമസ്ത തലങ്ങളിലും യേശു നിറയുന്ന അനുഭവമായി ഇത് മാറുന്നു. ഇതാണ് ക്രിസ്തു വൽക്കരണം സൂചിപ്പിക്കുന്നത്.

4. കടന്നു പോക്കും രൂപാന്തരീകരണവും

'പെസഹാ' എന്ന എബ്രായ പദം 'കടന്നുപോക്ക്' എന്ന അർത്ഥം പേറുന്നു. കുഞ്ഞാടിന്റെ രക്തം കട്ടിള പടികളിൽ കാണുമ്പോൾ സംഹാരദൂതൻ ആ ഭവനം കടന്നു പോകുന്നു. വി. കുർബ്ബാനാനുഭവത്തിലൂടെ ഒരു വിശ്വാസി തന്റെ ഇന്ദ്രിയങ്ങളിലെല്ലാം കർത്താവിന്റെ തിരുരക്തം മുദ്രയും അഭിഷേകവുമായി പ്രാപിക്കയാണ്. തിന്മയുടെ ശക്തി നമ്മിൽ നിന്ന് കടന്നു പോകുവാൻ സഹായിക്കുക മാത്രമല്ല, വ്യക്തി രൂപാന്തരീകരണത്തിലേക്ക് ഈ തിരുരക്താഭിഷേകം നയിക്കുകയും ചെയ്യും.

ഏപ്രിൽ 16

## ഉയിർപ്പു ഞായറാഴ്ച / ഈസ്റ്റർ ദിനം

വി. മത്തായി 28:1–15(വി. മർക്കോ. 16:1–8; വി. ലൂക്കോ. 24:1–12; വി. യോഹ. 20:1–18)

### ജീവന്റേയും പ്രത്യാശയുടേയും പെരുന്നാൾ

A. ആമുഖം

ക്രിസ്തീയ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും മൗലികമായ അടിസ്ഥാനം ക്രിസ്തുവിന്റെ ഉയിർപ്പാണ്. "ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ല എങ്കിൽ ഞങ്ങളുടെ പ്രസംഗം വ്യർത്ഥം, നിങ്ങളുടെ വിശ്വാസവും വ്യർത്ഥം" (1 കൊരി. 15:14). അതുകൊണ്ടാണ് പൗരസ്ത്യ ദൈവശാസ്ത്രം ക്രിസ്തുവിന്റെ ജനനാഘോഷത്തേക്കാൾ ഉയിർപ്പിന് പ്രാധാന്യം നൽകുന്നത്. ഉയിർപ്പു മുതൽ പെന്തിക്കോസ്തിവരെ നീളുന്ന 7 ആഴ്ചകൾ ഉയിർപ്പിന്റെ മഹിമയെക്കുറിച്ച് ധ്യാനിച്ച് ആരാധിക്കുന്ന 'കൃംതാക്കാല'മാകുന്നു. പൗരസ്ത്യ ആരാധനാ വർഷത്തിന്റെ (liturgical year) കേന്ദ്രം തന്നെ ഉയിർപ്പിച്ച് ഞായറാഴ്ചയാണ്. ഓരോ ഞായറാഴ്ചയും ഉയിർപ്പ് പെരുനാളിന്റെ ആഘോഷമായിട്ടാണ് ഓർത്തഡോക്സ് സഭകൾ ഗണിക്കുന്നത്, കാരണം ഉയിർപ്പ് എന്നർത്ഥമുള്ള 'കൃംതാ' എന്ന സുറിയാനി പദമാണ് പൊതുവെ ഞായറാഴ്ചക്കും ഉയിർപ്പ് പെരുനാളിനും ഉപയോഗിക്കുന്നത്. ക്രിസ്തുവിന്റെ മരണത്തോടും പുനരുത്ഥാന




ത്തോടും പ്രതീകാത്മക മായി ഏകീഭവിച്ചുകൊണ്ട് പങ്കാളിത്വം ഉറപ്പാക്കുന്ന 'വി. മാമോദീസ്സാ' ആദിമസഭയിൽ നൽകിയിരുന്നത് ഉയിർപ്പ് പെരുന്നാളിലായിരുന്നു. ദീർഘനാളത്തെ വിശ്വാസ ബോധനത്തിനും 40 ദിവസത്തെ അനുതാപ നോമ്പും ഉപവാസവും ചേർന്ന ഒരുക്കത്തിനും ശേഷമാണ് സ്നാനാർത്ഥികൾക്ക് മാമോദീസ്സാ നൽകിയിരുന്നത്. എന്നാൽ മുതിർന്നവരായി സഭയിലേക്കു വരുന്ന ഒന്നാം തലമുറക്കാരുടെ സ്നാനം ക്രമേണ കുറയുകയും അവരുടെ കുഞ്ഞുങ്ങൾ ഏതു ദിവസവും മാമോദീസാ സ്വീകരിക്കാമെന്ന് വന്നതിലൂടെ മാമോദീസ്സാ ഒരുക്കമായി ആവിർഭവിച്ച നോമ്പ് ഉയിർപ്പ് പെരുനാളിന്റെ ഒരുക്ക നോമ്പായി രൂപപ്പെടുകയാണുണ്ടായത്.

വേദഭാഗപരിച്ഛേദം:- പുനരുത്ഥാനത്തിന്റെ പരമാർത്ഥം നാലുസുവിശേഷകന്മാരും ഒരുപോലെ സാക്ഷിക്കുന്ന വേദസത്യമാണ്. വെള്ളിയാഴ്ച ദിവസം കൊന്ന് കബറടക്കിയ 'വലിയ സത്യം' ഞായറാഴ്ച ദിനം പ്രഭാതത്തിൽ പ്രാഭവത്തോടെ ഉയിർത്തെഴുന്നേറ്റു. ദൈവീക സത്യത്തെ മൂടി വയ്ക്കുവാൻ പ്രതിലോമശക്തികൾക്ക് അസാദ്ധ്യമാണ്. ഉയിർപ്പ് സമയത്തുണ്ടായ ഭൂകമ്പവും മറ്റ് അത്ഭുത സംഭവങ്ങളും ദർശിച്ചിട്ട് കാവൽക്കാർ ഭയചകിതരായി ബോധം നഷ്ടപ്പെട്ട് വീഴുന്നു. മനുഷ്യനാശ്രയിക്കുന്ന ഭദ്രതയെല്ലാം അപരിമിതമെന്ന് ഒരിക്കൽകൂടി തെളിയിച്ചു കൊണ്ട് കബറിന്റെ ഭദ്രതക്കായി മനുഷ്യനൊരുക്കിയ കാവലും മുദ്രയും ഉപയോഗ ശൂന്യമാകുന്നു. ഉയിർപ്പിന്റെ സന്ദേശ വാഹകരുമായി മാലാഖമാർ വന്നണയുന്നു. ഇവരെക്കുറിച്ചുള്ള വിവരണത്തിൽ അല്പം വ്യത്യസ്ത സുവിശേഷ പുസ്തകങ്ങൾ തമ്മിലുണ്ട്. മഗ്ദലക്കാരി മറിയാമിന് ക്രിസ്തുദർശനമുണ്ടാകുന്നതും, ഉയിർപ്പിനെ സംബന്ധിച്ച് കാവൽക്കാരെ കൊണ്ട് കള്ളക്കഥ യഹൂദനേതാക്കന്മാർ പറഞ്ഞു പ്രചരിപ്പിക്കുവാൻ ശ്രമിക്കുന്നതുമെല്ലാം ഉയിർപ്പിന്റെ അനുബന്ധ സംഭവങ്ങളുമായി വ്യത്യസ്തതയോടെ സുവിശേഷകന്മാർ അവതരിപ്പിക്കുന്നുണ്ട്. സത്യത്തെ മൂടിവയ്ക്കുവാനുള്ള ഈ സംഘടിത ശ്രമം ഇന്നും സമൂഹത്തിന്റെ വിവിധ തലങ്ങളിൽ നില്ക്കുന്നു. പക്ഷേ ശാശ്വതമായി സത്യത്തെ മൂടുവാനോ വികലമാക്കുവാനോ ആർക്കും സാദ്ധ്യമല്ല എന്നുള്ള വേദതത്വം ഇവിടെയും അനാവരണം ചെയ്യപ്പെട്ടിരിക്കുന്നു.

**B. ധ്യാന ചിന്തകളും സന്ദേശങ്ങളും**

1. മരിച്ച് ഉയിർത്തെഴുന്നേറ്റ് എന്നേക്കും ജീവിക്കുന്ന ക്രിസ്തു

വി. ത്രിത്വത്തിൽ രണ്ടാമത്തെ ക്നൂമ്മായായ പുത്രൻ തമ്പുരാന്റെ ദൈവശാസ്ത്രലക്ഷണങ്ങൾ (1) അനാദിയായി പിതാവിന്റെ മാർവ്വിൽ നിന്നും ജനിച്ചവൻ, (2) കാലത്തികവിൽ കന്യകയിൽ നിന്ന് ജഡം ധരിച്ച് പാപമില്ലാതെ മനുഷ്യനായി ജീവിച്ചവൻ, (3) മനസ്സോടെ പാപപരിഹാരയാഗമായി മരിച്ച് കബറടക്കപ്പെട്ടവൻ, (4) മരണത്തെ ജയിച്ച് സ്വയം പുനരുത്ഥാനം ചെയ്ത് എന്നന്നേക്കും ജീവിക്കുന്നവൻ എന്നിവയാണ്. അവതാരമെടുത്ത് കേവലം ധർമ്മോപദേശം നിർവ്വഹിച്ച്, അത്ഭുതങ്ങൾ പ്രവർത്തിച്ച്, കബറടക്കപ്പെട്ട ക്രിസ്തുവല്ല, മറിച്ച് ഉത്ഥിതനായി എന്നന്നേക്കും ജീവിക്കുന്ന ക്രിസ്തുവാണ് ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനം. ഈ സാന്നിധ്യത്തിന്റെ സജീവത എന്ന് നഷ്ടപ്പെടുന്നുവോ അന്ന് ക്രിസ്തീയ ജീവിതത്തിന്റെ പ്രസക്തി തന്നെ നഷ്ടപ്പെടും.

2. ഉയിർപ്പിന്റെ വലിയ പ്രത്യാശയും നിത്യ ജീവന്റെ ഉറപ്പും

മരണത്തെ അതിജീവിക്കുന്ന ഭാഗീയമായ പുനരുത്ഥാന സങ്കല്പങ്ങൾ പല മത സാംസ്ക്കാരിക പശ്ചാത്തലങ്ങളിലും കാലാകാലങ്ങളിലുണ്ടായിട്ടുണ്ട്. എന്നാൽ ക്രിസ്തുവിന്റെ പുനരുത്ഥാനം നൽകുന്ന ഉറപ്പുള്ള ആശയാണല്ലോ പ്രത്യാശ. ക്രിസ്തുവിനെ തിന്നു കുടിച്ചു അവനുമായി സജീവ ബന്ധത്തിൽ പോകുന്ന ദൈവപൈതലിന് പുനരുത്ഥാനം വലിയ പ്രത്യാശയും ഉറപ്പുമാണ് (1 കൊരി. 15:14) പ. പത്രോസ് ശ്ലീഹായും ക്രിസ്തീയ പ്രത്യാശയുടെ മൂന്നടിസ്ഥാനങ്ങളായി കുഞ്ഞാടിന്റെ തിരുരക്തത്താലുള്ള വീണ്ടെടുപ്പ്, ദൈവവചനത്താലുള്ള വീണ്ടും ജനനം, ക്രിസ്തുവിന്റെ പുനരുത്ഥാനത്താലുള്ള നിത്യ ജീവൻ എന്നിവയെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട് (1 പത്രോ. 1:18-23).

3. ഉയിർപ്പും രൂപാന്തരവും (metramorphosis)

ഉയിർപ്പ് പെരുനാൾ സൂചിപ്പിക്കുന്ന മറ്റൊരാശയമാണ് പുനരുത്ഥാനത്തിൽ ഉണ്ടാകുന്ന രൂപാന്തരാനുഭവം. അതായത് ദ്രവത്വത്തിന്റെ മർത്ത്യാവസ്ഥയിൽ നിന്ന് അദ്രവത്വത്തിന്റെ അമർത്ത്യാവസ്ഥയിലേക്ക് രൂപാന്തരപ്പെട്ട് മഹത്വീകരിക്കപ്പെട്ട ശരീരം (glorified body) ധരിക്കുന്ന ഒരവസ്ഥ. എങ്ങനെ എന്നാൽ സമാധി ദശയിൽ ഇഴയുന്ന പുഴുവിന്റെ അവസ്ഥയിൽ നിന്ന് പറക്കുന്നമനോഹരമായ ശലഭാവസ്ഥയിലേക്കുള്ള രൂപാന്തരം പോലെ മഹത്വീകരിക്കപ്പെട്ട ആത്മമയമായ ഈ ശരീരത്തിന് സ്ഥലകാല പരിമിതികൾക്കതീതമായി കടന്നു ചെല്ലുവാൻ സാധിക്കും. വാതിലുകൾ ബന്ധിച്ചിരിക്കെ ഉള്ളിൽ പ്രവേശിച്ച് നിങ്ങൾക്ക് സമാധാനമെന്നരുളിയ ഉത്ഥിതനായ ക്രിസ്തുവാണ് ഇതിനൊരു മാതൃക. പ. പൗലോസ് ശ്ലീഹായും ഇക്കാര്യം വിശദമായി പ്രതിവാദിക്കുന്നുണ്ട് (1 കൊരി. 15:34-54). കർത്താവിന്റെ രണ്ടാമത്തെ വരവിൽ നാം പ്രാപിക്കുന്ന ഈ അവസ്ഥാന്തരത്തിന്റെ മുൻകുറിയും മുന്നാസ്വാദനവുമാണ് വലിയ നോമ്പും അതിന്റെ പരിസമാപ്തിയായ ഉയിർപ്പ് പെരുനാളും.

4. നിരപ്പും സമാധാനവും

ക്രിസ്തു നിരപ്പിന്റെ പരിമളധൂപവും/ശുശ്രൂഷകനും തന്റെ മനുഷ്യാവതാരം നിരപ്പിന്റെ ധൂപകലശ്ശവും/ശുശ്രൂഷയും ആയിരുന്നു. ആയതിന്റെ പരിസമാപ്തിയാണ് ഉയിർപ്പിന്റെ അനുഭവം. സ്രഷ്ടാവ്, സൃഷ്ടി, പരിസ്ഥിതി, ഈ ത്രിമാന ബന്ധമാണ് പറുദീസ അനുഭവം. ബന്ധങ്ങളുടെ ശ്രേഷ്ഠതയിലേക്കുള്ള തീർത്ഥാടനവും വ്യക്തിബന്ധങ്ങളിലുള്ള അകലം കുറയ്ക്കലുമാണ് ഉയിർപ്പിന്റെ വലിയ സന്ദേശം. ഉയിർപ്പ് പെരുന്നാളിലെ ശുശ്രൂഷ ആദിയോടന്തം സംവേദിപ്പിക്കുന്ന കേന്ദ്രാശയവും ഇതു തന്നെ.

**C. പ്രായോഗിക ചിന്തകൾ**

1. വി. മാമോദീസ്സായിലൂടെ ക്രിസ്തുവിനോടുകൂടി മരിച്ച് കബറടക്കപ്പെട്ട് ഉയിർത്തെഴുന്നേറ്റ ജീവിതാനുഭവത്തിൽ പ്രവേശിച്ചവരാണ് നാം (റോമ. 6:1-11). ഈ ഉയിർപ്പ് പെരുന്നാളിൽ ചിന്തിക്കുക, അനീതിക്കും പാപത്തിനും മരിച്ച് നീതിക്കും വിശുദ്ധിക്കുമായി നാം ജീവിക്കുമോ?

2. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാന്നിധ്യബോധം ജീവിതത്തിന്റെ രഹസ്യ പരസ്യമേഖലകളിൽ നിറഞ്ഞു നില്ക്കുന്നുവോ, അതോ ക്രിസ്തു സാന്നിധ്യം കേവലം താത്വിക തലത്തിൽ മാത്രമോ?

3. ക്രിസ്തു ശിഷ്യൻ ക്രിസ്തുവിന്റെ ഉത്ഥാനത്തിന് സാക്ഷിയാണ്. വി. കുർബ്ബാനാനുഭവം അതിനുള്ള അവസരണാണ്, കാരണം വി. കുർബ്ബാന മനുഷ്യാവതാരമർമ്മങ്ങളുടെ ആഘോഷമാണല്ലോ. വി. കുർബ്ബാനയും മറ്റു കൂദാശകളും നമ്മുടെ ജീവിതത്തിൽ എത്രമാത്രം പ്രസക്തമാണ്.

4. ഉയിർപ്പ് പെരുനാളിലുയരുന്ന 2 ചോദ്യങ്ങൾ - (1) ജീവനുള്ളവനെ എന്തിന് നിങ്ങൾ മരിച്ചവരുടെ ഇടയിലന്വേഷിക്കുന്നു? (മാലാഖമാരുടെ ചോദ്യം) (2) കല്ലറയുടെ വാതില്ക്കലുള്ള കല്ല് ആര് നമുക്കായി ഉരുട്ടി മാറ്റും? (സ്ത്രീകളുടെ ആത്മഗതം). ഒന്നാമത്തെ ചോദ്യത്തിനുള്ള ഉത്തരം ജീവിത ശൈലിയിലൂടെ നാം കൊടുക്കേണ്ടവരാണ്. പലപ്പോഴും ഉത്ഥിതനായ ക്രിസ്തുവിനെ സ്വാർത്ഥ ജീവിത മേഖലകളിൽ മാത്രം അന്വേഷിക്കുകയും

അവിടെ ഒതുക്കുവാൻ ശ്രമിക്കുന്നവരുമാണ് നാം. വിശ്വാസവും അതിലേറെ സ്നേഹാർപ്പണവും പ്രദർശിപ്പിച്ച സ്ത്രീകൾക്ക്, 2-ാമത്തെ ചോദ്യത്തിന് ഉത്തരം ലഭിച്ചു. അവർ കബറിൽ പ്രവേശിച്ചപ്പോൾ കല്ല് ഉരുട്ടിമാറ്റപ്പെട്ടതായി കാണപ്പെട്ടു. ഇത് നമ്മുടേയും ജീവിതത്തിൽ പാഠമാകട്ടെ. ജീവിതത്തിലുണ്ടാകുന്ന പ്രതിബന്ധങ്ങളാകുന്ന കല്ലുകൾ, ദൈവത്തിലാശ്രയിച്ച് വിശ്വാസസമേതം മുമ്പോട്ട് പോകുമ്പോൾ മെഴുകുപ്പോലെ താനെ ഉരുകിപ്പോകും.

5. പുനരുത്ഥാനത്തിന്റെ ഉറപ്പും പ്രത്യാശയും ജീവിതത്തിൽ എത്രമാത്രം യാഥാർത്ഥ്യവും പ്രായോഗികവുമാണ്? സ്വജീവിതാനുഭവത്തിലൂടെ ഉത്ഥിതനായ ക്രിസ്തുവിന്റെ സാക്ഷിയായി, സന്ദേശവാഹിയായി, സുവിശേഷകനാകുവാൻ എനിക്കിനിയും കഴിഞ്ഞിട്ടുണ്ടോ? ഇല്ലെങ്കിൽ ഈ ക്യംതാ പെരുന്നാൾ അതിനൊരു മുഖാന്തിരവും തുടക്കവുമാകട്ടെ.

**ഏപ്രിൽ 23**

**പുതുഞായറാഴ്ച**

**വി. യോഹ. 20:19-31**

**ദിവ്യസമാധാനം/നവജീവൻ/വിശ്വാസത്തിന്റെ പുതുക്കം**

**A. ആമുഖം**

വേദശാസ്ത്രപരമായും വിശ്വാസപരമായും ധാരാളം ധ്യാനചിന്തകൾ ഉൾകൊള്ളുന്ന ഒരു വേദഭാഗമാണിത്. കർത്താവിന്റെ ഉയിർപ്പ് പെരുനാൾ വസന്തകാലത്തോട് ചേർന്നു വരുന്നത് പ്രതീകാത്മകമായ ഒരനുഭവമാണ്. വസന്തകാലത്തിന്റെ ആരംഭം ഒരു നവജീവന്റെ ഉത്സവമാണ് കുറിക്കുന്നത്- പൂക്കളും, പുൽക്കൊടികളും, മരങ്ങളിൽ പുതിയ തളിരുകൾ, കിളികളുടെ ഗാനങ്ങൾ, വിത്തിന്റെ പുതിയ മുളകൾ, മണ്ണിലും വിണ്ണിലും പുത്തൻ പ്രതീക്ഷകൾ. ശിശിരകാലത്തിന്റെ നിദ്രാണമൂകത അവസാനിച്ച് പ്രകൃതിയിൽ തന്നെ നവോന്മേഷം കൈവന്നരിക്കുന്നു. ഈ നവജീവന്റെ പ്രതീകാത്മകമായ ആവിഷ്ക്കാരമാണ് പാശ്ചാത്യ നാടുകളിൽ സുപരിചിതമായ 'ഈസ്റ്റർ മുട്ടകൾ'. വിശ്വാസത്തിന്റെ പുതുക്കത്തിൽ ലഭിക്കുന്ന നവജീവനും ദിവ്യസമാധാനവുമാണ് പുതുഞായറാഴ്ചയിലെ ധ്യാന വിഷയങ്ങൾ.

വേഭാഗപരിച്ഛേദം: പിതാവിന്റെ സന്നിധിയിലേക്ക് മടങ്ങുന്നതിനുമുമ്പ് ഉയിർത്തെഴുന്നേറ്റ കർത്താവിന് നാല് ദൗത്യങ്ങൾ നിർവ്വഹിക്കാനുണ്ടായിരുന്നു (1) ഉയിർപ്പിന്റെ പ്രത്യാശയിൽ ശിഷ്യരെ നിറയ്ക്കുന്നതോടൊപ്പം വിശ്വാസത്തിൽ ഉറപ്പിക്കുക, (2) ശിഷ്യന്മാരെ അവരുടെ നിയോഗത്തിലേക്ക് മടക്കിക്കൊണ്ടു വരിക (3) താൻ ആരംഭിച്ച സ്വർഗ്ഗരാജ്യ പ്രവർത്തനങ്ങൾ തുടർന്നുകൊണ്ടു പോകാനായി ശിഷ്യന്മാർക്ക് പൗരോഹിത്യ അധികാരങ്ങൾ നൽകുക (4) പാറക്കലീത്താ റൂഹായുടെ ആവസിപ്പിനായി അവരെ സജ്ജമാക്കുക. ഉയിർപ്പ് പെരുനാളിന് ശേഷമുള്ള ഞായറാഴ്ചകളിലെ വായനകൾ എല്ലാം തന്നെ ഈവിധ കാര്യങ്ങൾ വെളിവാകുന്നു. ഇന്നത്തെ ഭാഗം വായിക്കുമ്പോൾ 4 കാര്യങ്ങൾ വെളിവാകുന്നുണ്ട്. (1) ശിഷ്യന്മാരെ വിശ്വാസത്തിലുറപ്പിച്ചശേഷം പാപമോചനാധികാരമുള്ള കശ്ശീശ്ശാ സ്ഥാനം നൽകുന്നു. (2) വിശ്വാസ ജീവിതത്തിൽ ഭാവിയിലുണ്ടാകുന്ന വിഷമങ്ങളേയും വൈതരണികളേയും നേരിടുവാൻ സ്വർഗ്ഗീയ സമാധാനം പകർന്നു കൊടുത്ത് ശക്തീകരിക്കുന്നു. (3) വി. തോമാ ശ്ലീഹായെ വിശ്വാസത്തിൽ ഉറപ്പിക്കുകയും അദ്ദേഹത്തെകൊണ്ടു തന്നെ ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാന പ്രമാണം ഏറ്റു പറയിക്കുകയും ചെയ്യുന്നു (4) യോഹന്നാൻ ശ്ലീഹാ സുവിശേഷ പുസ്തകം എന്ത് ഉദ്ദേശത്തിനായി എഴുതി എന്ന് പ്രസ്താവിക്കുന്നു.

കർത്താവ് ഉത്ഥാനം ചെയ്ത ഞായറാഴ്ച മർക്കോസിന്റെ മാളികയിൽ യഹൂദന്മാരെക്കുറിച്ചുള്ള ഭയത്താൽ വാതിലടച്ച് ശിഷ്യന്മാർ സമ്മേളിച്ചിരുന്നു. അവരുടെ ചർച്ച കർത്താവിന്റെ ഉയിർപ്പിനെ സംബന്ധിച്ചായിരുന്നു. കാരണം ഉയിർപ്പിനെക്കുറിച്ചുള്ള വാർത്ത രാവിലെ തന്നെ അവർക്ക് ലഭിച്ചിരുന്നു എന്നു മാത്രമല്ല, സ്ത്രീകളുടെ സന്ദേശമനുസരിച്ച് അവരിൽ ചിലർ കബറിടത്തലെത്തി വാർത്ത സ്ഥിരീകരിച്ചതുമാണ്. ഒളിവിടങ്ങളിൽ നിന്ന് പുറത്തിറങ്ങി ഒരുമിച്ച് സമ്മേളിക്കുവാനുള്ള ധൈര്യം കർത്തൃശിഷ്യന്മാർക്ക് പകർന്നത് ഉയിർപ്പിന്റെ വാർത്തയാണ്. കർത്താവ് കടന്നു വന്നു തന്റെ വടുക്കൾ അവരെ ബോദ്ധ്യപ്പെടുത്തി പരിപൂർണ്ണ വിശ്വാസം അവരിൽ ഉറപ്പുവരു

**കവിത**

# ദാരിദ്ര്യവും, സമ്പത്തും തിന്മ

**ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ്**

പങ്കിടാധാന്യം ഭോഷന്റെ സ്വത്ത്
തങ്കവും സ്വർണ്ണവും രക്ഷിക്കയില്ല (ലൂക്കോസ് 12:20)

1. ഗീതപഠിപ്പിക്കും നിഷ്ക്കാമകർമ്മം
ബുധൻ പഠിപ്പിക്കും ആഗ്രഹഹിംസ
ഇസ്ലാമിൻ അള്ളാഹു കാരുണ്യമൂർത്തി
ത്രിയേകദൈവമോ പങ്കിടും സ്നേഹം.

2. സമ്പത്ത് സൃഷ്ടിച്ച തമ്പുരാനേ
സമ്പത്ത് നല്കല്ലേ ദാരിദ്ര്യം നൽകല്ലേ. (സദൃ. 30:8)
അൻപോടെ നൽകുക അന്നവും വസ്ത്രവും
ഇമ്പമായ് ജീവിപ്പാൻ സമ്പത്തുപോരാ

3. സോളമൻ സമ്പന്നനായശേഷം
ബാലിനെ സ്നേഹിച്ചു, യാഹിനെ കൈവിട്ടു
ഇസ്രായേൽ ദാരിദ്ര്യം കൂടിയപ്പോൾ
മിസ്രേമിൽ പോകുവാനാഗ്രഹിച്ചു. (പുറ. 16:3)




4. ഏകനാം താതന്റെ ദാനമെല്ലാം
ലോകം മുഴുവനും ലഭ്യമാകും
നല്ലൊരുനാളെ വന്നിടുവാൻ
ക്രിസ്തുവിൻ സ്നേഹം ഭരിച്ചിടണേ.

5. ദ്രവ്യത്തിൻ ആഗ്രഹം നാശത്തിൻ കാരണം (1 തിമോ.6:10)
ദൈവത്തിൻ രാജ്യം ഭക്തന്മാർക്കാഗ്രഹം
സർവ്വമതങ്ങളും സർവ്വജനങ്ങളും
ദിവ്യമാം സ്നേഹത്തിൽ ഒന്നായിത്തീരണം.

ത്തുന്നു. അതിന് ശേഷമാണ് ശിഷ്യന്മാരെ കശ്ശീശന്മാരാക്കുന്നതും ദിവ്യസമാധാനം അവരിൽ പകർന്ന് ശക്തീകരിക്കുന്നതും. വി. തോമ്മാശ്ലീഹായെ വിശ്വാസ പ്രമാണം ഏറ്റു പറയിക്കുന്നത് വി. യോഹന്നാന്റെ സുവിശേഷത്തിൽ മാത്രമേ കാണുന്നുള്ളു എങ്കിലും അതിന്റെ സൂചന വി. ലൂക്കോസിലുമുണ്ട് (24:39-40). സുവിശേഷ പുസ്തക രചനയുടെ ഉദ്ദേശം ഉപസംഹാരമായി വി. യോഹന്നാൻ പ്രസ്താവിക്കുന്നത് ശ്രദ്ധേയമാണ്. കർത്താവ് അനുഷ്ഠിച്ച രക്ഷണ്യ വ്യാപാര അടയാളങ്ങൾ ഒട്ടനവധി ഉണ്ടെങ്കിലും വിശ്വാസത്തിലേക്കും അതു വഴി നിത്യ ജീവങ്കലേക്കും നടത്തുന്നതിന് ഉപകരിക്കുന്ന കാര്യങ്ങൾ മാത്രമെ എഴുതിയിട്ടുള്ളൂ. ഇതേ ആശയം വി. ലൂക്കോസും പ്രസ്താവിക്കുന്നുണ്ട് (1:4).

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. ദിവ്യസമാധാനം

ഉത്ഥിതനായ ക്രിസ്തു ശിഷ്യർക്ക് നൽകിയ ദിവ്യസമാധാനം കേവലം ഭൗതിക തലത്തിലായിരുന്നില്ല, മറിച്ച് പ്രതിരോധ ശക്തിയായിരുന്നു. അതായത് ജീവിതത്തിൽ സംഭവിക്കുന്ന ഏത് സംഭവവികാസങ്ങളേയും സമചിത്തതയോടെ നോക്കിക്കാണുവാനും അതിനോട് ദൈവികമായി പ്രതികരിക്കുവാനുമുള്ള സ്വർഗ്ഗീയ ശക്തി. ഈ ദിവ്യ സമാധാനം ഹൃദയത്തിൽ നിറച്ച ശ്ലീഹന്മാരും ആദിമ വിശുദ്ധന്മാരുമാണ് വിശ്വാസ പരിശോധനയിലും കഷ്ടതയുടെ തീച്ചൂളയിലും പതറാതെ ക്രിസ്തു സാക്ഷികളായി നിലകൊണ്ടത്. വി. കുർബ്ബാന മദ്ധ്യേ പുരോഹിതൻ ആശംസിക്കുന്നതും ഈ ദിവ്യസമാധാനമാണ്. കാന്തത്തോട്ട് ചേർന്നിരിക്കുന്ന പച്ചിരുമ്പിലേക്ക് കാന്തശക്തി പകരുന്നതുപോലെ ദൈവത്തോട് ചേർന്നിരിക്കുന്ന ദൈവ പൈതലിനാണ് ദിവ്യ സമാധാനം പകർന്നു കിട്ടുന്നത്. ആകയാൽ 'ആരാധനയിലൂടെയും ദൈവസംസർഗ്ഗത്തിന്റെ മറ്റു അനുഭവങ്ങളിലൂടെ ഈ സ്വർഗ്ഗീയ ശക്തി നമ്മുടെ ഹൃദയങ്ങളിൽ നിറയുവാൻ യത്നിക്കാം.

2. "എന്റെ കർത്താവും എന്റെ ദൈവവുമേ"

ഉത്ഥിതനായ കർത്താവിന്റെ ദർശനം ലഭിക്കാതിരുന്ന വി. തോമ്മാശ്ലീഹ കർത്താവിനെ കാണാതെ വിശ്വസിക്കയില്ലാ എന്ന് ശഠിച്ചത് ഒരു പക്ഷേ ഉയിർത്തെഴുന്നേറ്റ തന്റെ ഗുരുവിന്റെ ദർശനം സഹശിഷ്യന്മാർക്ക് ലഭിച്ചത് നഷ്ടപ്പെട്ടതിലുള്ള ദുഃഖ പ്രകടനമോ, ഗുരുവിനെ കാണണം എന്നുള്ള തീക്ഷ്ണമായ ആഗ്രഹപ്രകടനമോ ആയിരിക്കാം. സുവിശേഷ ഘോഷണത്തിൽ യേശുവിനെ സാക്ഷിക്കുവാൻ ക്രിസ്തു ദർശനം ഒരനിവാര്യത ആയിരുന്നു എന്നത് ശ്ലീഹായ്ക്ക് അറിയാമായിരുന്നു. കർത്താവ് ദർശന സാഫല്യം മാത്രമല്ല സ്പർശനാനുഗ്രഹവും തന്റെ ശിഷ്യന് നൽകി. ഹൃദയം നിറഞ്ഞ് അനുഭവ തലത്തിൽ ആഴത്തിൽ നിന്ന് ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാന പ്രമാണം ശ്ലീഹാ ഏറ്റു പറയുകയും ചെയ്തു. ഉത്ഥിതനായ ക്രിസ്തു നായകനായ കർത്താവും രക്ഷകനായ ദൈവവുമാണെന്നുള്ളത് ആദ്യമായി ഉറച്ച് പ്രഖ്യാപിക്കുവാൻ ഭാഗ്യം കിട്ടിയത് നമ്മുടെ പിതാവായ മാർത്തോമ്മായ്ക്കാണെന്നതിൽ നമുക്കഭിമാനിക്കാം. യേശുവിനെ വികാരത്തിന്റെ/പാണ്ഡിത്യത്തിന്റെ/അറിവിന്റെ തലങ്ങളിൽ അല്ല ജീവിതാനുഭവങ്ങളുടെ തലങ്ങളിൽ കർത്താവും ദൈവവുമെന്ന് തിരിച്ചറിഞ്ഞ് സമർപ്പിക്കുമ്പോൾ അവിടെയാണ് നവീകരണം യാഥാർത്ഥ്യമാകുന്നത്. പുതുഞായറാഴ്ചയുടെ സന്ദേശമിതാണ്.

3. ഉയിർപ്പുളവാക്കിയ പുതുക്കവും ശക്തീകരണവും

കർത്താവിന്റെ ക്രൂശുമരണവും കബറടക്കവും അനുബന്ധ സംഭവങ്ങളും കടുത്ത നിരാശയും, തികഞ്ഞ ഭയവും, നിറഞ്ഞ ലജ്ജയും മ്ളാനത തളംകെട്ടി നില്ക്കുന്ന ശൂന്യതാബോധവും ശിഷ്യന്മാരിലുളവാക്കി. ക്രിസ്തു രാജത്വം പ്രാപിച്ചു വരുമ്പോൾ പ്രധാന നിലകളിൽ വിരാജിക്കാമെന്നുള്ള പ്രതീക്ഷകളുടെ ചില്ലുകൊട്ടാരമെല്ലാം തകർന്നു; പുറത്തേക്കിറങ്ങുവാൻ വയ്യ, ഏതു സമയത്തും തങ്ങൾ പിടിക്കപ്പെട്ടാമെന്നുള്ള ഭയം ഒരുവശത്ത്, ഗുരുവിന്റെ വിസ്താരസമയത്തൊ അതിന് ശേഷമോ ഗുരുവിനോട് ചേർന്ന് നിൽക്കാൻ അബലകളായ സ്ത്രീകളെപ്പോലെയെങ്കിലും സാധിച്ചില്ല എന്നുള്ള ലജ്ജ മറുവശത്ത്; നമ്മുടെ മാർഗ്ഗസ്രോതസ്സ് ദൈവസാന്നിദ്ധ്യബോധമാണ്.

4. വിശ്വാസത്തിന്റെ പുതുക്കം

മൂന്നരവർഷക്കാലം കർത്താവിനോടൊപ്പം താമസിച്ചിട്ടും, കർത്താവ് മരിച്ച കബറടക്കപ്പെട്ടപ്പോൾ അവനിലുള്ള അചഞ്ചല വിശ്വാസം കാക്കുവാൻ ശ്ലീഹന്മാർക്ക് കഴിഞ്ഞില്ല. അനുഭവതലങ്ങളേക്കാൾ വൈകാരിക/സാങ്കല്പിക തലങ്ങളിൽ മരുവുന്നവർക്കും വെറും ഔദ്യോഗിക/കാനോനിക തലങ്ങളിൽ വിരാജിക്കുന്നവർക്കും ഉണ്ടാകുന്ന ഒരു ന്യൂനതയാണിത്. കഷ്ടങ്ങളെ സ്നേഹത്തോടെ സഹിക്കുന്ന സഹിഷ്ണതയായും, സിദ്ധതയായും തേജസ്കരണമായും പരിണാമപ്പെടുകയാണ്. ക്രിസ്തുവിൽ നിറയുന്ന ഒരു ദൈവപൈതലിന് മാത്രമെ ഈ പരിണാമ വളർച്ച സാധിക്കയുള്ളൂ.

**C. പ്രായോഗിക ചിന്തകൾ**

1. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാന്നിധ്യബോധത്തിൽ ജീവിക്കുവാൻ ബോധപൂർവ്വം ശ്രമിക്കുക. ദൈവസംസർഗ്ഗം ഉറപ്പാക്കുന്ന ആരാധനയാണ് അതിനെളുപ്പമായ മാദ്ധ്യമം. ആകയാൽ എല്ലാത്തരത്തിലുമുള്ള ആരാധനാജീവിതം സമ്പന്നമാക്കുവാനുള്ള കർമ്മപരിപാടികൾ ഇന്ന് പുനരാവിഷ്കരണം ചെയ്യാം. എന്നിട്ട് സങ്കീർത്തനക്കാരനോട് ചേർന്ന് നമുക്കും പാടിപറയാം, 'കൂരിരുൾ താഴ്വരയിൽ കൂടി നടന്നാലും ഞാൻ ഒരനർത്ഥവും ഭയപ്പെടുകയില്ല, നീ എന്നോടുകൂടിയിരിക്കുന്നവല്ലോ'.

2. വിത്തിലുറങ്ങിയിരിക്കുന്ന ജീവന്റെ തുടിപ്പ് മുളയായി പൊട്ടി വളരണമെങ്കിൽ ജലസാന്നിധ്യം അനിവാര്യമായിരിക്കുന്നതുപോലെ നമ്മിലുറങ്ങിയിരിക്കുന്ന ക്രിസ്തുവിന്റെ ജീവൻ വിശ്വാസ ജീവിതമായി മുളപൊട്ടി ഫലം ഉല്പാദിപ്പിക്കുവാൻ പരിശുദ്ധാത്മ നിറവിനും പുതുക്കത്തിനുമായി പെന്തിക്കോസ്തി പെരുനാളിലേക്കുള്ള ഒരുക്കം ഇന്നാരംഭിക്കാം.

3. നമ്മുടെ പിതാവായ മാർത്തോമ്മാ ശ്ലീഹാ ഏറ്റു പറഞ്ഞ മൗലിക ക്രിസ്തീയ വിശ്വാസ പ്രമാണം കേവലം താത്വിക–ദൈവശാസ്ത്ര തലത്തിലല്ല, പ്രായോഗിക ജീവിതതലത്തിലാകണം. ഹൃദയകൂടാരത്തിൽ യേശുവിനെ കുടിയിരുത്തണം. ദൈവത്തെപ്പോലെ പൂജിക്കുന്ന അന്യവ്യക്തികൾ/ബന്ധങ്ങൾ/ആഗ്രഹങ്ങൾ/സങ്കല്പങ്ങൾ എല്ലാം ഒഴിച്ച് യേശുവിനെ മാത്രം ആരാധിക്കുക. പരമമായ സ്നേഹം യേശുവിന് മാത്രമാകുന്ന അവസ്ഥയിലാണ് നാം യഥാർത്ഥ ദൈവഭക്തരാകുന്നത്.

4. വിശ്വാസ സംബന്ധമായ കുറവുകളേയും ബലഹീനതകളേയും തീർക്കുവാനുള്ള പുതുഞായറാഴ്ചയാണിന്ന്. ദൈവത്തെക്കുറിച്ചോ, സഭയെക്കുറിച്ചോ ജീവിത പങ്കാളിയെക്കുറിച്ചൊ മറ്റാരെക്കുറിച്ചൊ തോന്നിയിട്ടുള്ള അവിശ്വാസങ്ങളും അതൃപ്തികളും മാറ്റുവാനും മറക്കുവാനും പ്രാർത്ഥനയോടെ ശ്രമിക്കണം. അപ്പോൾ ബന്ധങ്ങൾ സുതാര്യവും സുദൃഢവും ആകും; അവിശ്വാസവും സംശയവുമാകുന്ന കാർമേഘങ്ങൾ ഉരുണ്ടുകൂടുമ്പോൾ ദൈവമെ അങ്ങ് ജീവിതകൂടാരത്തിലെത്തി ആണിപ്പാടുള്ള കരസ്പർശനത്താൽ ഞങ്ങളെ യഥാസ്ഥാനപ്പെടുത്തേണമെ എന്ന് പ്രാർത്ഥിക്കുക.

ഏപ്രിൽ 30

**പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായറാഴ്ച**

**വി. യോഹ. 21:1-14**

**തിരുത്തൽ ശക്തിയായി ഭവിയ്ക്കുന്ന യേശുവിന്റെ കരുതൽ**

വേദഭാഗപരിച്ഛേദം: വി. യോഹന്നാന്റെ സുവിശേഷത്തിലെ ഏറ്റവും അവസാന അദ്ധ്യായമായ 21, മൂന്ന് ഭാഗമായാണ് അവതരിപ്പിച്ചിരിക്കുന്നത്. അതിൽ ഒന്നാമത്തേതാണ് ഇന്നത്തെ വേദഭാഗം. ഇവിടെ സൂചിപ്പിക്കുന്ന തിബെര്യോസ് തടകാം ഗലീലാ തടാകം തന്നെ ആയിരുന്നു. നമ്മുടെ പിതാവായ മാർത്തോമ്മാ ഉൾപ്പെടെ, പഴയ തൊഴിലിന് പോകുവാൻ തയ്യാറായ 7 ശിഷ്യന്മാർക്ക്, വി. പത്രോസ് നേതൃത്വം കൊടുക്കുന്നു. എന്നാൽ യേശുവിന്റെ അസാന്നിദ്ധ്യം, മീൻപിടുത്തത്തിൽ പ്രഗത്ഭരായ ഇവരെ നിസ്സഹായരാക്കി. രാത്രി മുഴുവനും പരിശ്രമിച്ചിട്ടും ഒന്നും കിട്ടിയില്ല. പ്രഭാത സമയത്ത് യേശു അപരിചിതനെപ്പോലെ കരയിൽ പ്രത്യക്ഷപ്പെടുന്നു. "കുഞ്ഞുങ്ങളെ കൂട്ടുവാൻ വല്ലതുമുണ്ടോ?" എന്ന യേശുവിന്റെ ചോദ്യം ഒരുവശത്ത് അപേക്ഷ ഹാസ്യ പ്രധാനവും (satiric) ആത്മശോധനയിലേക്കും തിരുത്തലിലേക്കും നയിക്കുന്ന ശാസന നിറഞ്ഞതുമായിരുന്നു എങ്കിൽ മറുവശത്ത് കരുതലിന്റേയും വാത്സല്യത്തിന്റേതുമായിരുന്നു. യേശുവിന്റെ സാന്നിദ്ധ്യത്തിൽ അവന്റെ നിർദ്ദേശമനുസരിച്ച് പ്രയത്നിച്ചപ്പോൾ അദ്ധ്വാനം ഫലവത്തായി.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. ദൗത്യബോദ്ധ്യമില്ലായ്മ

ഒരു രാത്രി മുഴുവൻ ധ്യാനിച്ചു പിതാവിൽ നിന്ന് ആലോചന പ്രാപിച്ചുകൊണ്ടാണ് നമ്മുടെ കർത്താവ് ശിഷ്യഗണത്തിൽ നിന്ന് 12 ശ്ലീഹന്മാരെ സ്വർഗ്ഗരാജ്യ കെട്ടുപണിക്കാരായി തിരഞ്ഞെടുത്തത് (വി. മർക്കോ. 3:14). അവരെ ശെമ്മാശ്ശന്മാരാക്കി മൂന്നരവർഷക്കാലം കൂടെ കൊണ്ട് നടന്ന് അഭ്യസനം നൽകി. ക്രൂശാരോഹണത്തിന് മുമ്പ് അത്യാവശ്യമായ എല്ലാ നിർദ്ദേശങ്ങളും നൽകിയനുഗ്രഹിച്ച് (വി. യോഹ. 14,15,16 അദ്ധ്യായങ്ങൾ) പിതാവിന്റെ കരങ്ങളിൽ അവരെ സമർപ്പിച്ചു (വി. യോഹ. 17–ാം അദ്ധ്യായം). പക്ഷേ ഗുരു ക്രൂശിക്കപ്പെട്ടപ്പോൾ 'എല്ലാം നഷ്ടപ്പെട്ടു' എന്ന ചിന്തയിൽ തങ്ങളുടെ ഭാവിയെക്കുറിച്ചാകുലരാകുന്ന ശ്ലീഹഗണത്തെയാണ് നാം ദർശിക്കുന്നത്. പക്ഷേ അവരുടെ ഉപേക്ഷണവും സമർപ്പണവും ഭാഗികവും ബാഹ്യവും മാത്രമായിരുന്നു. വള്ളവും വലയം അവർ രഹസ്യമായി സൂക്ഷിച്ചു വച്ചിരുന്നു. ഇപ്പോൾ ഇതാ, ഗുരുവിന്റെ പ്രതീക്ഷകളെ എല്ലാം തകിടം മറിച്ചുകൊണ്ട് പഴയപണിക്ക് പോകുകയും ചെയ്തു.

2. മീനിന്റെ പെരുപ്പം

പടകിന്റെ വലതുവശം മറന്നുപോയ ശ്ലീഹന്മാർ തങ്ങളുടെ സ്വശക്തിയിൽ ആശ്രയിച്ചു. നേട്ടം വട്ടപൂജ്യമായിരുന്നു. സാദ്ധ്യതകളുടെ നടുവിൽ മണ്ടന്മാരാകുന്ന സമർത്ഥന്മാർ, അതു മാത്രമായി ശ്ലീഹന്മാർ. യേശുവിന്റെ സാന്നിദ്ധ്യം പക്ഷേ പരിമിതികളെക്കുറിച്ചുള്ള ആത്മബോധത്തിലേക്ക വരെ നയിച്ചു. കർത്താവിന്റെ ചോദ്യത്തിന് മുമ്പിൽ 'നാഥാ ഒന്നും കിട്ടിയില്ല' എന്ന ഉത്തരം അവർ കണ്ടെത്തി. ദൈവദർശനമാണ് ആത്മദർശനത്തിലേക്കും പരിമിതികളെക്കുറിച്ചുള്ള ആത്മബോധ്യത്തിലേക്കും നമ്മേ നയിക്കുന്നത്.

3. കരുതുന്ന യേശു

ദൗത്യ ബോദ്ധ്യത്തിൽ നിന്നകന്നുപോയ ശ്ലീഹന്മാരെ യേശു തള്ളിയകറ്റുകയോ, ശിക്ഷക്ക് വിധേയരാക്കുകയോ ചെയ്യുന്നില്ല. ഒരമ്മയെപ്പോലെ കരയിൽ വന്ന് നിന്ന് അവർക്കുള്ള ഭക്ഷണവും തയ്യാറാക്കി 'കുഞ്ഞുങ്ങളേ എന്നു വിളിക്കുന്ന യേശുവിന്റെ കരുതുന്ന സ്നേഹം ഉദാത്തമാണ്. ശ്ലീഹന്മാരിതു മനസ്സിലാക്കാൻ വൈകിയതുപോലെ നാമിന്നും യേശുവിന്റെ സ്നേഹത്തെ തിരിച്ചറിയാതെ 'മായയുടെ പിന്നാലെ' യാത്ര ചെയ്യുകയാണ്. കരുതുന്ന സ്നേഹത്തിലൂടെ യേശു അവരുടെ പിന്മാറ്റം അവരെ ബോദ്ധ്യമാക്കി യഥാസ്ഥാനപ്പെടുത്തുകയായിരുന്നു. തിബേരിയോസ്സിലെ അനുഭവത്തിന് ശേഷം 'വള്ളവും വലയും' പിന്നീടൊരിക്കലും അവർ തൊട്ടിട്ടില്ല.

**C. പ്രായോഗിക ചിന്തകൾ**

1. 'എന്നെക്കൂടാതെ നിങ്ങൾക്കൊന്നും ചെയ്വാൻ കഴിയുകയില്ല 'എന്ന കർത്തൃവചനമിന്നും കേവലം താത്വിക തലത്തിലാണ് നമ്മിലിന്നും പ. പൗലോസ് ശ്ലീഹാ താൻ നില്ക്കുന്നതും ഇരിക്കുന്നതുമെല്ലാം ക്രിസ്തുവിൽ (in Christ formula) എന്ന് ഉറച്ച് ബോദ്ധ്യമുള്ള വ്യക്തിയായിരുന്നു.

2. 'കുഞ്ഞുങ്ങളെ കൂട്ടുവാൻ വല്ലതുമുണ്ടോ? എന്ന കർത്താവിന്റെ ചോദ്യത്തിന് ഉത്തരം കൊടുക്കുവാൻ നാം ബാദ്ധ്യസ്ഥരല്ലേ? ദൈവരാജ്യ പ്രവർത്തനത്തിന്, ദൈവ തിരുനാമ മഹത്വത്തിന് നിന്റെ സംഭാവന എന്ത്? അതോ നീ ഒരു ബാദ്ധ്യത മാത്രമോ?

3. 'കീറാത്ത വല' ഇവിടെ പ്രതീകാത്മകമാണ്. ജീവിതമാകുന്ന വലയിൽ വിള്ളലുണ്ടായിട്ടുണ്ടെങ്കിൽ കർത്തൃസന്നിധിയണഞ്ഞ് കേടു പോക്കുക. ദുസ്വഭാവങ്ങൾ, തിന്മയുടെ സ്വാധീനങ്ങൾ ആദിയായ കേടുപാടുകൾ ജീവിതത്തെ നിഷ്ഫലമാക്കും.

4. 'തിബേരിയോസ് തടകവും' തങ്ങൾ രഹസ്യമായി സൂക്ഷിച്ചിരുന്ന വള്ളവും വലയും പഴയപണിയിലേക്ക് മടങ്ങുവാൻ എന്നും നമ്മുടെ ബലഹീനതയാണ്. പണ്ടു തന്നെ വിളഞ്ഞു കൊയ്ത്തിന് പാകമായി പഴുത്തു നില്ക്കുന്ന കർത്താവിന്റെ തോട്ടവും (വി. യോഹ. 4:34–35) അതിൽ തങ്ങളുടെ നിയോഗവും വിസ്മരിക്കുന്നതിന് ഇവ നിമിത്തങ്ങളുമായി. സ്നേഹിതർ, പഴയ സാഹചര്യങ്ങൾ, രഹസ്യമമതകൾ, ഇഷ്ടാനിഷ്ടങ്ങൾ, ബാഹ്യമായി നാം ഉപേക്ഷിച്ച പലതുമോ, അവകൾ ഇന്നും എന്റെ ബലഹീനതകളാണോ? തീബേരിയോസിന്റെ മദ്ധ്യത്തിലും യേശുവിന്റെ സാന്നിദ്ധ്യബോധം നമ്മേ ദിശാബോധമുള്ളവരാകും.

5. പ്രായോഗിക ബുദ്ധിയുള്ളവരായി പഴയ പണിക്ക് പോയി ജീവിക്കുവാൻ വി. പത്രോസ് സഹശിഷ്യന്മാർക്ക് പ്രേരകമായി. അദ്ദേഹം അവരോട് ചോദിച്ചു 'ഞാൻ പഴയ പണിക്ക് പോകുന്നു നിങ്ങൾ പോരുന്നോ?' പത്രോസിനെപ്പോലെ, ദൈവ മഹത്വമുളവാകാത്ത പ്രവർത്തനങ്ങൾക്ക് ആളെ കൂട്ടുന്നവരോ, മദ്യപാനം ആദിയായ തിന്മപ്പെട്ട കർമ്മാനുഷ്ഠാനങ്ങൾക്ക് പ്രേരകങ്ങളോ ആകരുത്. മറിച്ച് നന്മക്കും, ദൈവമഹത്വത്തിനും സഹോദര ഉതവിക്കും നിമിത്തങ്ങളാവുക.

മേയ് 7

**പുതുഞായറാഴ്ചയ്ക്കു ശേഷം**
**രണ്ടാം ഞായറാഴ്ച**
**വി. യോഹന്നാൻ 21:15–19**

A. ആമുഖം

കർത്താവ് പലവുരു സൂചന കൊടുത്തിട്ടും ഗൗനിക്കാതെ കർത്താവിനെ തള്ളിപ്പറഞ്ഞ് പാപം ചെയ്ത വി. പത്രോസിനെ കുമ്പസ്സാരിപ്പിച്ച് ഇടയത്വത്തിൽ 'വലിയമുക്കുവനാക്കുന്ന' സംഭവം, വി. യോഹന്നാന്റെ സുവിശേഷ പുസ്തകത്തിൽ 21–ാം അദ്ധ്യായം 2–ാം ഭാഗമായി ചേർത്തിരിക്കുന്നതാണിന്നത്തെ ധ്യാനവിഷയം.

വേദഭാഗപരിച്ഛേദം: തിബേരിയോസ് തടാകക്കരയാണ് പശ്ചാത്തലം. മൂന്ന് പ്രാവശ്യം തള്ളിപ്പറഞ്ഞതിന് പകരം മൂന്നു പ്രാവശ്യം ക്രിസ്തുവിലുള്ള അവന്റെ അചഞ്ചല വിധേയത്വവും സ്നേഹവും ഏറ്റു പറയിപ്പിക്കുന്നു. ഏറ്റു പറഞ്ഞ പത്രോസിന് ഇടയത്വം വീണ്ടും ലഭിക്കുന്നു. 'നീ എന്നെ സ്നേഹിക്കുന്നുവോ?' എന്ന ചോദ്യം മൂന്ന് പ്രാവശ്യം കർത്താവ് ആവർത്തിച്ചപ്പോൾ പത്രോസ് തെല്ലൊന്ന് പരിഭ്രമിക്കുന്നുണ്ട്. പത്രോസിന്റെ ഹൃദയ സുതാര്യത വെളിവാകുന്ന തരത്തിലുള്ള ആവിഷ്ക്കാരമാണ് വേദഭാഗത്ത് വി. യോഹന്നാൻ നിർവ്വ

5-ാം ചരമ വാർഷികം

12.04.2006



## MARYKUTTY JACOB

*"നിന്റെ മഹത്വമുദിക്കുംനാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

**W/o Mr. K. M. Jacob**
**Kadamathu House**
**Mundiyappally**
**Kunnamthanam**
**Mob: 09847236280**

***ദുഃഖാർത്തരായ കുടുംബാംഗങ്ങൾ***

**I[st] Death Anniversary**
**20-04-2006**



## ACHAMMA VARGHESE

**PATTARUMADATHIL THAZHE**
**KUNNAMTHANAM**
**MALLAPPALLY**

*"നിന്റെ മഹത്വമുദിക്കുംനാൾ*
*നിൽക്കണമിവൾ വലഭാഗത്തിൽ"*

***Inserted by:***
***സന്തപ്ത കുടുംബാംഗങ്ങൾ***

ഹിച്ചിരിക്കുന്നത്. പുതിയ നിയമത്തിൽ വളരെ സുപരിചിതമായ നിഷ്കാമ സ്നേഹത്തെ സൂചിപ്പിക്കുന്ന 'അഗപ്പെ' എന്ന ഗ്രീക്ക് വാക്കിന് പകരം ഉപാധികൾക്ക് വിധേയമായ സ്നേഹത്തെ (conditional love) സൂചിപ്പിക്കുന്ന 'ഫിലിയാ' എന്ന പദമാണ് ഇവിടെ പ്രയോഗിച്ചിരിക്കുന്നത്. ഒരു ഉഭയ സമ്മതത്തിന്റെ പശ്ചാത്തലമാണിവിടെ നിഴലിക്കുന്നത്. അതായത് കർത്താവിനോടുള്ള വിധേയത്വ സ്നേഹത്തിൽ നിലനില്ക്കുന്നിടത്തോളം ഇടയത്വ സ്ഥാനത്തിന് അവനർഹനായിരിക്കും. ത്രിമാന ഉഭയ സമ്മതത്തിന്റെ പ്രബോധനം (1 പത്രോ. 5:2-3; അപ്പോ. പ്രവൃ. 20:28) പത്രോസും പൗലോസും മൂപ്പന്മാരെ നിയോഗിക്കുമ്പോഴും നൽകുന്നുണ്ട്. പട്ടം കൊട ശുശ്രൂഷയിലും ഈ ത്രിമാന ഉഭയസ്സമ്മതം ഏറ്റു പറഞ്ഞ് കൈയ്യൊപ്പായി സ്ലീബായുടെ അടയാളം സാക്ഷി വച്ചതിന്റെ ശേഷമാണ് അഭിഷേക ശുശ്രൂഷ നിർവ്വഹിക്കുന്നത്. ഇതിനു ശേഷം ക്രിസ്തുവിനെ പ്രതി പത്രോസ് അനുഭവിയ്ക്കാനിരിക്കുന്ന ബന്ധനങ്ങളെയും സഹദാമരണത്തെക്കുറിച്ചുള്ള സൂചനയും കർത്താവ് നൽകുന്നുമുണ്ട്.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. പത്രോസിന്റെ കുമ്പസാരം

കർത്താവ് നൽകിയ സൂചന ഗൗരവമായി മുഖവിലയ്ക്കെടുക്കാതെ അനാവശ്യസാഹചര്യങ്ങളിൽ ചെന്ന് പെട്ട് കർത്താവിനെ തള്ളിപ്പറഞ്ഞു പാപത്താൽ ശ്ലീഹാ സ്ഥാനത്ത് നിന്ന് നിപതിച്ചുപോയ വി. പത്രോസിന്റെ യഥാർത്ഥ കുമ്പസാരം എത്രയോ മാതൃകാ യോഗ്യമാണ്. മൂന്ന് ഭാഗങ്ങൾ ഈ കുമ്പസാരത്തിലുണ്ട്. (1) അനുതാപം: തെറ്റു ബോധ്യമായപ്പോൾത്തന്നെ പുറത്തിറങ്ങി പത്രോസ് കരഞ്ഞു. അനുതാപത്തിലും ഈ കണ്ണീരിലും തിബേരിയോസിൽ വച്ച് ഏറ്റു പറയുന്നതുവരെ കഴിഞ്ഞു. (2) ഏറ്റു പറച്ചിൽ: കർത്താവിന്റെ ചോദ്യത്തിന് മറുപടിയെന്നോണം മൂന്നു പ്രാവശ്യം അനുതാപത്തോടെ തന്റെ വിധേയത്വവും സ്നേഹവും പത്രോസ് ഏറ്റു പറഞ്ഞു.

(3) തുടർ ജീവിതം: അനുതാപത്തിലൂടെ യഥാസ്ഥാനപ്പെട്ട പത്രോസ് ശേഷിച്ച തന്റെ ജീവിതകാലം മുഴുവൻ കണ്ണീരിലും പ്രതിബദ്ധതയിലും കഴിച്ചുകൂട്ടി. ഈ ദൃശ കുമ്പസ്സാരമാണ് യഥാ സ്ഥാനത്തിലേക്കും ദൈവാനുഗ്രഹത്തിലേക്കും നയിക്കുന്നത്.

2. പത്രോസിന്റെ സുതാര്യത

'നീ എന്നെ ഇവരിലധികമായി സ്നേഹിക്കുന്നുവോ?' എന്ന കർത്താവിന്റെ ചോദ്യത്തിന് മുമ്പിൽ കൊച്ചു കുഞ്ഞിനെപ്പോലെ വിങ്ങിപ്പൊട്ടിക്കരയുന്ന പത്രോസിന്റെ സുതാര്യതയും ഹൃദയനിർമ്മലതയും ഇവിടെ അനാവരണം ചെയ്യപ്പെടുകയാണ്. ജീവിതത്തിൽ രഹസ്യ ഉദ്ദേശങ്ങളും വക്രതയും വച്ചു പുലർത്തുന്നവന് ഇങ്ങനെ വിങ്ങിപ്പൊട്ടിക്കരയാനും, 'കർത്താവെ നീ സകലവും അറിയുന്നു, ഞാൻ നിന്നെ സ്നേഹിക്കുന്നു എന്നും നീ അറിയുന്നു' എന്ന് പറയുവാനും സാധിക്കുകയില്ല. പ്രത്യേക സാഹചര്യത്തിൽ പ്രാണരക്ഷാർത്ഥം ചെയ്തുപോയതാണ് പത്രോസിന്റെ തെറ്റെന്ന് ഉള്ളങ്ങളെ അറിയുന്ന കർത്താവ് മനസ്സിലാക്കി, എന്നു മാത്രമല്ല, പത്രോസിനോട് ഒന്നും മനസ്സിൽ വച്ചുകൊണ്ട് പ്രവർത്തിക്കാതെ അവനെ തന്റെ ശ്ലീഹ ഗണത്തിന്റെ നേതാവുമാക്കി. കർത്താവിന്റെ ഇടയത്വ മാതൃക എത്രയോ ശ്രേഷ്ഠമാണ്.

3. തുലനം പാടില്ലാത്ത ചിന്ത

യോഹന്നാൻ ശ്ലീഹായെ ചൂണ്ടിക്കാട്ടി ഇവനെന്തു ഭവിക്കുമെന്നുള്ള പത്രോസ്സിന്റെ ചോദ്യത്തിന് കർത്താവ് നൽകിയ മറുപടി പ്രായോഗിക ആദ്ധ്യാത്മികതയിലേക്ക് വെളിച്ചം വീശുന്നവയാണ്. മറ്റുള്ളവരുമായി തുലനം ചെയ്തു നമ്മുടെ ജീവിതത്തെ വിലയിരുത്തുന്ന പ്രവണത ഒട്ടും ആശാസ്യമല്ല. യോഹന്നാന് എന്തും സംഭവിക്കട്ടെ, നിന്റെ ദൗത്യനിർവ്വഹണത്തിൽ ഉറച്ചു നില്ക്കുക എന്നാണ് കർത്താവ് കല്പിച്ചത്.



കവിത

# ദൈവകരങ്ങളിൽ

പ്രൊഫ. സൂസൻ ജോസഫ്



വാർദ്ധക്യത്തിന്റെ
നീറുന്ന
അതിർവരമ്പുകളിൽ
തണുപ്പേകുന്ന
ദൈവസാന്നിദ്ധ്യം...
ഒരു വിശ്വാസിയുടെ പ്രാർത്ഥനാ
ഗാനം

ഇരുൾ തിങ്ങി പാതമറയുമ്പോൾ
പ്രകാശമായി തെളിയണേ കെടാവിളക്കേ!

കല്ലും മുള്ളും ചവുട്ടി പാദം വിണ്ടുകീറുമ്പോൾ
താങ്ങായി അണയണേ കാരുണ്യവാനേ!

ശരിതെറ്റുകൾ വേർതിരിക്കാനാവാതെ പകച്ചുനില്ക്കുമ്പോൾ
ബോധമായി തെളിയണേ ബോധവാനേ!

പുതുതൊന്നും ഗ്രഹിക്കാനാവാതെ ചിന്ത മന്ദിക്കുമ്പോൾ
ഓർമ്മയായി മനസ്സിൽ വിരിയണേ സർവ്വജ്ഞ!

വാക്ശരമേറ്റ് മനസ്സ് നീറി പിടയുമ്പോൾ
സാന്ത്വനമായി അരികത്തണയണമേ ആശ്രിത വത്സലാ!

സ്നേഹം ഭാവിച്ചവർ കുറ്റപത്രം നൽകി ശിക്ഷിക്കുമ്പോൾ
സഹനമായി ഉള്ളിൽ ഉദിക്കണേ നീതിമാനേ!

സ്നേഹം കൊണ്ട് വിദ്വേഷത്തെ കീഴടക്കാൻ
കനിവായി മനസ്സിൽ നിറയണേ കൃപാസാഗരമേ!

ആരോരുമറിയാതെ രാവിൽ വിങ്ങിപ്പൊട്ടി തേങ്ങുമ്പോൾ
അലിവോട് മാറോടണയ്ക്കണമേ ആർദ്രമതേ!

നാവുതാണ് ഊമയായി വിവശയാകുമ്പോൾ
വാചാലതയായി മനസ്സിൽ കുടികൊള്ളണേ സർവ്വശക്താ!

കേൾവി നഷ്ടപ്പെട്ട് ആംഗ്യങ്ങൾക്കു മുന്നിൽ പതറുമ്പോൾ
ഉള്ളിലെ ശബ്ദമായി നയിക്കണേ ആദിനാദമേ!

പ്രതികരിക്കാനാവാതെ അനന്തതയിൽ മിഴിനട്ടിരിക്കുമ്പോൾ
മനശ്ശക്തിയായി ഉള്ളിൽ ഉയരണേ ബലവാനേ!

രോഗം കാർന്നുതിന്ന് പ്രതീക്ഷ മങ്ങുമ്പോൾ
ആശ്വാസമായി അരികത്തണയണമേ മഹാവൈദ്യനേ!

ആരുടെയും ആരുമല്ലാതെ ഒഴിഞ്ഞൊരു കോണിൽ ഒതുങ്ങുമ്പോൾ
സുഹൃത്തായി വന്നീടണേ സ്നേഹസ്വരൂപാ!

ബോധം മറഞ്ഞ് ശൈശവ ചേഷ്ടകൾ കാട്ടുമ്പോൾ
കനിവോടെ ഉള്ളം കയ്യിൽ കാക്കണേ ദയാപരനേ!

ദേഹം വിട്ടകലാൻ ദേഹി ഒരുങ്ങുമ്പോൾ
പരമാത്മാവായി വന്ന് സ്വീകരിക്കണേ സ്രഷ്ടാവേ!





വാർത്തകൾ

## ദിവംഗതനായി



കട്ടപ്പന:- മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖ വൈദികനും പീരുമേട് മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ് മാനേജരുമായ ബർസ്കീപ്പാ റമ്പാൻ (73) നിര്യാതനായി. കബറടക്കം നെറ്റിത്തൊഴു സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളി സെമിത്തേരിയിൽ നടന്നു. ബസേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ ബാവാ മുഖ്യകാർമികത്വം വഹിച്ചു. പത്തനംതിട്ട ജില്ലയിലെ കുമ്പഴ മലേമണ്ണിൽ കുര്യൻ ഫിലിപ്പോസ്-ഏലിയാമ്മ ദമ്പതികളുടെ മകനായി 1933 ജനുവരി മൂന്നിനാണ് റമ്പാൻ ജനിച്ചത്. 67-ൽ ശെമ്മാശ പട്ടം സ്വീകരിച്ചു. 87-ൽ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമേനി റമ്പാൻ സ്ഥാനം നൽകി. ദീർഘകാലം റാന്നി പെരുനാട് ബഥനി ആശ്രമാംഗമായിരുന്നു. കോട്ടയം, ബാഹ്യകേരളം, ഇടുക്കി ഭദ്രാസനങ്ങളിൽപെട്ട കന്നുകുഴി, കുമരകം, മുണ്ടക്കയം, ബ്രഹ്മവാർ, നരസിംഹപുരം, നെറ്റിത്തൊഴു, കല്ലാർ, വലിയതോവാള, പാമ്പനാർ, പീരുമേട്, പള്ളിക്കുന്ന്, പുറ്റടി, ഏലപ്പാറ, കുങ്കുരിപ്പെട്ടി തുടങ്ങിയ പള്ളികളിൽ വികാരിയായി സേവനമനുഷ്ടിച്ചിട്ടുണ്ട്. നിരവധി പള്ളികൾ സ്ഥാപിക്കാൻ നേതൃത്വം നൽകി.

ഓർത്തഡോക്സ് സഭാ വർക്കിംഗ് കമ്മറ്റിയംഗം , മാനേജിംഗ് കമ്മറ്റിയംഗം, ഇടുക്കി മെത്രാസന സെക്രട്ടറി, ഇടുക്കി ഓർത്തഡോക്സ് മെഡിക്കൽ മിഷൻ ബോർഡ് സെക്രട്ടറി എന്നീ നിലകളിൽ പ്രവർത്തിട്ടുണ്ട്.

## തെരഞ്ഞെടുപ്പ്: മൂല്യാധിഷ്ഠിത രാഷ്ട്രീയ സമീപനം

ദൈവീക നീതിയും ധാർമ്മിക മൂല്യങ്ങളും പാലിക്കപ്പെടുന്ന സാമൂഹ്യ വ്യവസ്ഥയാണ് സഭയുടെ ലക്ഷ്യം. ഇതിനുതകുന്ന "നല്ല മനുഷ്യർ" ജാതി, മത, രാഷ്ട്രീയ വ്യത്യാസങ്ങൾക്കുപരിയായി ജനാധിപത്യ വ്യവസ്ഥകളിലൂടെ തെരഞ്ഞെടുക്കപ്പെടണമെന്ന് പ. ബാവായുടെ കല്പനയിൽ നിർദ്ദേശിക്കുന്നു.

ഓർത്തഡോക്സ് സഭയുടെ മൂല്യാധിഷ്ഠിത രാഷ്ട്രീയ വീക്ഷണത്തിൽ പ. സുന്നഹോദസ് കൈക്കൊണ്ട തീരുമാനം ഏതെങ്കിലും രാഷ്ട്രീയ പാർട്ടിയോടുള്ള ആഭിമുഖ്യമോ വിരോധമോ പ്രകടിപ്പിക്കുവാനുള്ളതല്ല. മറിച്ച് തെരഞ്ഞെടുക്കപ്പെടുന്ന ഭരണകൂടം സഭയുടെ നീതിപൂർവ്വമായ അവകാശങ്ങൾ നിർവ്വഹിച്ച് നല്കണം എന്നതാണ് സഭയുടെ ഔദ്യോഗിക നിലപാട്. സഭയിലെ ഒരു സംഘടനയും പ. സുന്നഹദോസിന്റെ ഈ നിലപാടിനെതിരായി പ്രതികരിച്ചിട്ടില്ല. മറിച്ചുള്ള പ്രചരണം കേവലം മാധ്യമ സൃഷ്ടി മാത്രമാണ്.

1995-ലെ സുപ്രീംകോടതി വിധി പ്രകാരം സഭാ ഭരണഘടന അനുസരിച്ചുള്ള ഏത് സമാധാന ശ്രമത്തേയും മലങ്കര ഓർത്തഡോക്സ് സഭ സ്വാഗതം ചെയ്യുന്നു. എന്നാൽ സുപ്രീം കോടതി വിധിയും ഭരണഘടനയും മാറ്റിവച്ചിട്ട് തർക്കമുള്ള പള്ളികളിൽ "ഇല്ലാത്ത അവകാശം" യാക്കോബായ വിഭാഗത്തിന് സ്ഥാപിച്ചു കൊടുക്കുവാൻ ജില്ലാ കളക്ടർക്കും, ആർ.ഡി.ഓ. മാർക്കും അധികാരം കൊടുത്തുകൊണ്ടുള്ള മന്ത്രിസഭാ തീരുമാനത്തെയാണ് പ. സഭ എതിർക്കുന്നത്.

## ത്രിവത്സര ഡിപ്ലോമാ കോഴ്സിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു

മാവേലിക്കര സെ. പോൾസ് മിഷൻ ട്രയിനിംഗ് സെന്ററിലെ ത്രിവത്സര ഡിപ്ലോമ കോഴ്സിന്റെ 15-ാമത് ബാച്ചിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. പ്രീ-ഡിഗ്രി പാസ്സായവരും ദൈവസമർപ്പിതരും സുവിശേഷവേലയോട് താല്പര്യമുള്ളവരുമായ യുവാക്കൾക്ക് അപേക്ഷിക്കാം. അപേക്ഷാ ഫാറത്തിന് 10 രൂപാ.

വിലാസം:-

**Principal,**
**St. Paul's Mission Training centre**
**Thattarampalam P.O., Mavelikara-3**
**Ph: 0479-2302473, 2342709**

## പുനസംഘടിപ്പിക്കപ്പെട്ട ആലോചന സമിതി

1. അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ്; 2. ഫാ. ഡോ. ഒ. തോമസ്; 3. ശ്രീ. പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര; 4. ഡോ. അലക്സാണ്ടർ കാരയ്ക്കൽ; 5. ശ്രീ. എ. കെ. തോമസ്; 6. ഫാ. ഡോ. ജേക്കബ് കുര്യൻ; 7. ശ്രീ. മാമ്മൻ വർഗ്ഗീസ്; 8. ശ്രീ. സക്കറിയാ മാണി; 9. ശ്രീ. എം. ജി. ജോർജ്ജ്, മുത്തൂറ്റ്; 10. ശ്രീ. ജോൺ സക്കറിയാ

## റമ്പാൻ സ്ഥാനം നൽകുന്നു

പുതുപ്പാടി സെന്റ് പോൾസ് ആശ്രമാംഗവും, മലങ്കര ഓർത്തഡോക്സ് സഭാ മിഷൻ സൊസൈറ്റി സെക്രട്ടറിയും,മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ പ്രിൻസിപ്പാളുമായ റവ. ഫാ. ജി. ജോൺ SMC യ്ക്ക് 2006 ഏപ്രിൽ 20-ാം തീയതി വ്യാഴാഴ്ച പുതുപ്പാടി സെന്റ് പോൾസ് ആശ്രമചാപ്പലിൽ വച്ച് റമ്പാൻ സ്ഥാനം നൽകുന്നതാണ്. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് മുഖ്യ കാർമ്മികത്വം വഹിക്കുന്നതാണ്. തുടർന്ന് ദിവംഗതനായ വന്ദ്യ പി. എം. തോമസ് റമ്പാച്ചന്റെ അനുസ്മരണ സമ്മേളനവും നടത്തുന്നു.

## വിദ്യാഭ്യാസ സഹായം

**കോട്ടയം:-** മലങ്കര ഓർത്തഡോക്സ് സഭയുടെ ജീവകാരുണ്യ പ്രസ്ഥാനമായ ആർദ്ര ചാരിറ്റബിൾ സൊസൈറ്റിയിലൂടെ ഇടുക്കി, തൃശൂർ, ബത്തേരി, മലബാർ എന്നീ ഭദ്രാസനങ്ങളിൽ പെട്ട നിർദ്ധനരായ ഒന്നാം വർഷ ജനറൽ നഴ്സിങ്ങ് വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസ സഹായം നൽകുന്നു. നിർദ്ദിഷ്ട അപേക്ഷാ ഫോറം ആർദ്ര ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്" അപേക്ഷാ ഫോറത്തിന് 5 രൂപ സ്റ്റാമ്പൊട്ടിച്ച കവർ സഹിതം **സെക്രട്ടറി, ആർദ്ര കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം-38** എന്ന വിലാസത്തിൽ ജൂൺ 30-നകം അപേക്ഷിക്കുക.

**ഫോൺ: 0481 - 2574457**





# W.C.C. സമ്മേളനം സമാപിച്ചു

ബ്രസീലിലെ പോർട്ട് അലെഗ്രെയിൽ നടന്ന W.C.C. സമ്മേളനം 'ലോകത്തെ രൂപാന്തരപ്പെടുത്താനുള്ള' ആഹ്വാനത്തോടെ പര്യവസാനിച്ചു.

വിവിധ സഭകളിൽ നിന്നായി 3400 പ്രതിനിധികൾ പങ്കെടുത്ത ഈ മഹാസമ്മേളനത്തിൽ പ്രസിഡന്റ് ഡോ. സാം കോബിയയുടെ പ്രത്യേക ക്ഷണമനുസരിച്ച് വൈദീക സെമിനാരി വൈസ് പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ പ്രബന്ധാവതരണം നടത്തി. ഏഷ്യയിൽ നിന്നും യൂണിറ്റ് പ്ലീനറിയിൽ ഉൾപ്പെട്ട ഒരേയൊരാളും അദ്ദേഹമായിരുന്നു.

'Nature of Unity' എന്ന തലക്കെട്ടിലുള്ള അദ്ദേഹത്തിന്റെ അവതരണത്തിൽ വിശുദ്ധ കുർബ്ബാനാ സംസർഗ്ഗമുള്ളവർ തമ്മിലുള്ള അനൈക്യത്തെപ്പറ്റിയും സംസർഗ്ഗമില്ലെങ്കിലും ചില സഭകൾ തമ്മിൽ അനുഭവേദ്യമാകുന്ന ഐക്യത്തെക്കുറിച്ചും എടുത്തു പറയുകയുണ്ടായി.

കേന്ദ്ര കമ്മറ്റിയിലേക്ക് ഫാ. ഡോ. കെ. എം. ജോർജും, മാർത്തോമ്മാ സഭയുടെ ഐസക് മാർ പീലക്സീനോസും ഐക്യകണ്ഠേന തെരഞ്ഞെടുക്കപ്പെട്ടു. ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് ഡോ. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ ഫാ. ഡോ. കെ. എം. ജോർജ്, ഫാ. ഡോ. ജേക്കബ് കുര്യൻ, ഡീ. വർഗീസ് പോൾ, ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഡോ. - സൂസി മാത്യു, സിബിൾ തോമസ് എന്നിവർ ചർച്ചകളിലും സമ്മേളനത്തിലും പങ്കെടുത്തു. ❖



ബ്രസീലിലെ പോർട്ട് അലഗ്രെയിൽ നടന്ന അഖില ലോക സഭാ കൗൺസിൽ സമ്മേളനത്തിലേക്ക് ഇന്ത്യൻ ഓർത്തഡോക്സ് സഭയെ പ്രതിനിധീകരിച്ച് പങ്കെടുത്തവർ

# 17 കുടുംബങ്ങൾക്ക് വിവാഹ സഹായം നൽകി



ഫെബ്രുവരി 20-ന് ഇടുക്കി ഏലപ്പാറ ഇടവകയിൽ വച്ചു നടത്തപ്പെട്ട വിവാഹചടങ്ങിൽ ഡോ. മാർ തേവോദോസ്യോസ്, മാർ ദിവന്നാസ്യോസ് എന്നിവരോടൊപ്പം വധൂവരന്മാരും മസ്ക്കറ്റ് ഇടവക മാനേജിംഗ് കമ്മറ്റിയംഗങ്ങളും

**മസ്ക്കറ്റ്:-** മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ചിന്റെ ഈ വർഷത്തെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി മലബാർ, സുൽത്താൻബത്തേരി, കണ്ടനാട് ഈസ്റ്റ്, കണ്ടനാട് വെസ്റ്റ്, ഇടുക്കി എന്നീ ഭദ്രാസനങ്ങളിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട 17 കുടുംബങ്ങളിലെ പെൺകുട്ടികളുടെ വിവാഹം ഫെബ്രുവരി 12, 13, 20 തീയതികളിൽ മലബാർ, സുൽത്താൻ ബത്തേരി, ഇടുക്കി എന്നീ ഭദ്രാസന കേന്ദ്രങ്ങളിൽ വച്ച് നടത്തിക്കൊടുത്തു. അൻപതിനായിരം രൂപയും വിവാഹത്തിന്റെ ചിലവുകളും ഇടവക വഹിച്ചു. മരുഭൂമിയിലെ കൊടുംചൂടിലും കാരുണ്യത്തിന്റെ വറ്റാത്ത ഉറവയിൽ നിന്ന് തങ്ങളുടെ സഹോദരങ്ങളുടെ ദുഃഖം ഒപ്പിയെടുക്കുന്നതിന് ശ്രമം നടത്തിയ മസ്ക്കറ്റ് ഇടവകയുടെ നല്ല മനസ്സിനെ ഔഗേൻ മാർ ദിവന്നാസ്യോസ് പ്രകീർത്തിച്ചു.

കേരളത്തിന് പുറത്ത് മാത്രമല്ല, കേരളത്തിനുള്ളിലുള്ള ഓരോ വിശ്വാസിയും ദൈവം നൽകുന്ന നന്മകൾ മറ്റുള്ളവരുടെ ദുഃഖമകറ്റാൻ വിധം ശ്രമിക്കണമെന്ന് കൽക്കട്ട ഭദ്രാസനാധിപൻ ഡോ. മാർ തേവോദോസ്യോസ് ഉദ്ബോധിപ്പിച്ചു. ഡോ. സഖറിയാ മാർ തേയോഫിലോസ് വധൂവരന്മാർക്ക് ആശംസകൾ അർപ്പിച്ചു. കുറിയാക്കോസ് മാർ ക്ലീമ്മീസ് സാമ്പത്തിക സഹായ വിതരണം നടത്തി. അനേക വൈദികരും ജനപ്രതിനിധികളും സഭാ വിശ്വാസികളും വിവാഹങ്ങളിൽ പങ്കെടുത്തു.

മസ്ക്കറ്റ് ഇടവകയിൽ നിന്നും വികാരി ഫാ. ഷാജി എം. ബേബി; സെക്രട്ടറി സാം വറുഗീസ്, ട്രസ്റ്റി ഈ. ഐ. രാജൻ, കോ. ട്രസ്റ്റി കുറിയാക്കോസ് മാത്യു, മാനേജിംഗ് കമ്മറ്റിയംഗങ്ങൾ ഇടവകാംഗങ്ങൾ എന്നിവർ ചടങ്ങിൽ സംബന്ധിച്ചു. ❖





## കിഴക്കൻ മേഖലാ കൺവൻഷൻ സമാപിച്ചു

**പത്തനംതിട്ട:-** തുമ്പമൺ ഭദ്രാസനത്തിലെ കോന്നി, വകയാർ, തണ്ണിത്തോട് ഡിസ്ട്രിക്റ്റുകളിലെ 38 ദേവാലയങ്ങളുടെ സഹകരണത്തിൽ കിഴക്കൻ മേഖലാ ഓർത്തഡോക്സ് കൺവൻഷൻ കോന്നി സെന്റ് ജോർജ്ജ് വലിയ പള്ളി അങ്കണത്തിൽ പ്രത്യേകം തയ്യാറാക്കിയ പന്തലിൽ ഫെബ്രുവരി 26 മുതൽ മാർച്ച് 4 വരെ നടന്നു. "സകല ഭൂസീമവാസികളുമായുള്ളോരെ എങ്കലേക്കു തിരിഞ്ഞു രക്ഷപ്പെടുവിൻ' (യെശ. 45:22) എന്നതായിരുന്നു ഈ വർഷത്തെ ചിന്താവിഷയം.

പ. ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ, അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ്, അഭി. പൗലോസ് മാർ പക്കോമിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ മെത്രാപ്പോലീത്താമാർ പങ്കെടുത്തു.

ഗാനശുശ്രൂഷകൾക്ക് ഭദ്രാസനത്തിലെ സെന്റ് തോമസ് മിഷൻ ടീം നേതൃത്വം നൽകി. ഫാ. രാജു ദാനിയേൽ മൈലപ്രാ (ജന. കൺവീനർ), ഫാ. ഷൈജു കുര്യൻ (പബ്ലിസിറ്റി), ഫാ. റോയി എം. ജോയി (പ്രോഗ്രാം), ഫാ. യോഹന്നാൻ ശങ്കരത്തിൽ (ഫിനാൻസ്) ഫാ. സഖറിയ ശമുവേൽ (റിസപ്ഷൻ) എന്നിവർ വിവിധ കമ്മറ്റികളിലായി കൺവൻഷന്റെ വിജയത്തിനായി പ്രവർത്തിച്ചു.

## സുവിശേഷ പരിശീലന ക്ലാസ്

മദ്ധ്യവേനൽ അവധിക്കാലത്ത് മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ വച്ച് വർഷം തോറും നടത്തിവരാറുള്ള സുവിശേഷ പരിശീലന ക്ലാസിന്റെ 52-ാമത് സമ്മേളനം 2006 മെയ് 8 മുതൽ 21 വരെ തീയതികളിൽ നടത്തപ്പെടുന്നു. വി. വേദപുസ്തകം, സത്യവിശ്വാസാചാരങ്ങൾ, ആദ്ധ്യാത്മിക ദർശനങ്ങൾ, സഭാചരിത്രം, കൗൺസിലിംഗ് തുടങ്ങിയ വിഷയങ്ങളിൽ സഭയിലെ പ്രഗത്ഭരും പണ്ഡിതന്മാരുമായവർ ക്ലാസ്സുകൾ നയിക്കുന്നു. ആദ്യം രജിസ്റ്റർ ചെയ്യുന്ന 100 പേർക്ക് മാത്രമാണ് പ്രവേശനം. രജിസ്ട്രേഷൻ ഫീസ് 350 രൂപാ. വികാരിയുടെ കത്തുമായി വരുന്നവർക്ക് 300 രൂപാ. താല്പര്യപ്പെടുന്നവർ പ്രിൻസിപ്പാൾ, സെന്റ് പോൾസ് എം.റ്റി.സി., മാവേലിക്കര-3 എന്ന വിലാസത്തിൽ 2006 ഏപ്രിൽ 25-ന് മുമ്പായി ബന്ധപ്പെടുക. ഫോൺ:- 0479-2302473

## പ്രീ-മാരിറ്റൽ കൗൺസലിംഗ് നിർബ്ബന്ധമാക്കി

പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് നിശ്ചയപ്രകാരം പ്രീ-മാരിറ്റൽ കൗൺസലിംഗ് കോഴ്സുകൾ തിരുവനന്തപുരം ഭദ്രാസനത്തിൽ 2006 ജനുവരി മുതൽ നടപ്പിലാക്കി. കോഴ്സ് സർട്ടിഫിക്കറ്റുകൾ കൂടാതെ ഇനി മുതൽ ഭദ്രാസനത്തിലെ ഒരു ഇടവകയിലും വിവാഹകൂദാശകൾ നടത്തിക്കൊടുക്കുവാൻ പാടുള്ളതല്ല എന്ന് ഇടവക മെത്രാപ്പോലീത്താ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തിരുമനസ്സുകൊണ്ട് കല്പന മൂലം ഇടവകകളെ അറിയിച്ചിട്ടുണ്ട്. മെത്രാപ്പോലീത്തായുടെ കല്പന പ്രകാരം തിരുവനന്തപുരം, ആയൂർ, കുണ്ടറ എന്നീ മൂന്നു മേഖലകളിലായി കോഴ്സുകൾ ക്രമമായി നടത്തുന്നതായിരിക്കും. ഇടമുളയ്ക്കൽ V.M.D.M. Centre-ൽ വച്ച് എല്ലാ ചൊവ്വാഴ്ചകളിലും തിരുവനന്തപുരം അരമന ചാപ്പലിൽ വച്ച് എല്ലാ ബുധനാഴ്ചകളിലും ഈ പ്രോഗ്രാം നടത്തുന്നതായിരിക്കും. കൗൺസലിംഗ് പ്രോഗ്രാമിന്റെ ഭദ്രാസന കോ-ഓർഡിനേറ്ററായി ഫാ. ജോൺ ഡാനിയേലിനെ മെത്രാപ്പോലീത്താ നിയമിച്ചിട്ടുണ്ട്.

## P.R.O. യും മീഡിയാ സെക്രട്ടറിയും

2006 ഫെബ്രുവരി മാസം കൂടിയ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ നിർദ്ദേശപ്രകാരം പ. സഭയുടെ കേന്ദ്ര ഭരണ പുനക്രമീകരമത്തിന്റെ ഭാഗമായി കോട്ടയം ഭദ്രാസനത്തിൽപ്പെട്ട മീനടം സെ. ജോർജ്ജ് ഇടവകാംഗമായ കലൂർ വീട്ടിൽ വർഗ്ഗീസ് വർഗ്ഗീസ് അച്ചനെ ഓർത്തഡോക്സ് സഭയുടെ പബ്ലിക് റിലേഷൻ ഓഫീസറായി പ. കാതോലിക്കാ ബാവാ തിരുമേനി നിയമിച്ചു.

പ. സഭയുടെ ഔദ്യോഗിക സമിതികളിൽ പങ്കെടുത്തുകൊണ്ട് തീരുമാനങ്ങൾ പൊതു ജനങ്ങളെയും വാർത്താ മാധ്യമങ്ങളെയും ഔദ്യോഗികമായി അറിയിക്കുകയും പൊതുജന ചിന്തകൾ സഭയുടെ ഔദ്യോഗിക സമിതികളിൽ എത്തിക്കുകയും ചെയ്യുകയെന്നതാണ് പ്രധാന ചുമതല. ഇതര സഭകളുമായുള്ള ബന്ധം, രാഷ്ട്രീയ, സാമൂഹിക, മത സംഘടനകളുമായുള്ള നല്ല ബന്ധം, തുടങ്ങിയവയും P.R.O. യുടെ ഉത്തരവാദിത്വങ്ങളിൽപ്പെടുന്നു.

## സമ്മാനം നേടി



സൺഡേസ്ക്കൂൾ അഖില മലങ്കര സഹപാഠ്യ മത്സരത്തിൽ സൗത്ത് സോൺ സീനിയർ വിഭാഗം വേദവാകൃത്തിന് രണ്ടാം സ്ഥാനം നേടിയ സിനു സൂസൻ ജേക്കബ് തിരുവനന്തപുരം ഭദ്രാസനം, കൊട്ടാരക്കര ഡിസ്ട്രിക്ട്. ചക്കുവരയ്ക്കൽ മാർ അപ്രേം സൺഡേസ്ക്കൂൾ വിദ്യാർത്ഥിനിയും കൊട്ടാരക്കര കോട്ടപ്പുറം കുന്നത്തുവീട്ടിൽ ഫാ. ഡി. ജേക്കബിന്റെയും മിനി ജേക്കബിന്റെയും മകളുമാണ്.

## ചാർജെടുത്തു

**പീരുമേട്:-** മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ് മാനേജരായി ഫാ. എം. സി. ഏബ്രഹാമിനെ പരിശുദ്ധ കാതോലിക്കാബാവാ നിയമിച്ചു. ഇടുക്കി മെത്രാസനത്തിന്റെ ആരംഭ കാലം മുതൽ അരമന മാനേജരായി പ്രവർത്തിച്ചു വന്ന ബഹു. അച്ചൻ നിരണം ഭദ്രാസനത്തിൽ വെരുംമ്പെട്ടി സെ. മേരീസ് ഇടവകയിൽ മാപ്പുതുണ്ടിൽ പരേതനായ ചാക്കോയുടെ മകനാണ്.

## നിയമിതനായി

മലങ്കര ഓർത്തഡോക്സ് സഭയുടെ യുവവൈദികരിലൊരാളായ ഫാ. ഫിലിപ്പ് കുരുവിളയെ ഏഷ്യയിലെ ക്രിസ്തീയ എക്യുമെനിക്കൽ വേദിയായ സി.സി.എ. യുടെ എച്ച്.ഐ.വി. എയിഡ്സ് കൺസൾട്ടന്റായി നിയമിച്ചിരുന്നു. അദ്ദേഹം എൻ.സി.സി. യുടെ എക്സിക്യൂട്ടീവ് സെക്രട്ടറിയായി നാഗ്പൂർ കേന്ദ്രമാക്കി പ്രവർത്തിക്കുകയായിരുന്നു.

## ഹാശാ ഗീതങ്ങൾ പ്രകാശനം ചെയ്തു

കോട്ടയം:- 'ഹാശാഗീതങ്ങൾ' ഓഡിയോ കാസറ്റ് ദേവലോകം അരമന ചാപ്പലിൽ നടന്ന ചടങ്ങിൽ പരിശുദ്ധ കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു. കുന്നംകുളം ഭദ്രാസനാധിപൻ പൗലോസ് മാർ മിലിത്തിയോസ് ആദ്യപ്രതി ഏറ്റുവാങ്ങി. ഊശാനാ, പെസഹാ, ദുഃഖവെള്ളി, ദുഃഖശനി, ഉയിർപ്പ് ദിവസങ്ങളിലെ ഗാനങ്ങളാണ് കാസറ്റിൽ തയ്യാറാക്കിയത് ശ്രുതി ഡയറക്ടർ ഫാ. എം. പി. ജോർജ്ജാണ്. വിലാസം: ശ്രുതി, പഴയ സെമിനാരി, കോട്ടയം.



# ബുദ്ധിമാൻ

ഫാ. തോമസ് പി.















Ist Death Anniversary

**MARCH 12, 2006**

**THANKAMMA THOMAS**

**MULAMOOTTIL**

**CHANDANAPPALLY**

***By Sorrowing Family***

## സൺഡേസ്ക്കൂൾ അവാർഡ് ജേതാക്കൾ

**പ്രതിഭ**



**അഞ്ജന പി. ജോയി**

കൊട്ടാരക്കര പടിഞ്ഞാറേതെരുവ് സെ. ജോർജ് സൺഡേ സ്ക്കൂൾ വിദ്യാർത്ഥി. P.W.D. ഓവർസിയർ പി. ജോയിക്കുട്ടിയുടെയും വലിയവിള വീട്ടിൽ എം.ജി.ഡി. എച്ച് എസ്സ് അദ്ധ്യാപിക ആനിയുടേയും മകളാണ്.

(കൊല്ലം ഭദ്രാസനം)

**വിജ്ഞാനി**



**ലീനാ പി. മർക്കോസ്**

തിരുവനന്തപുരം, പേരൂർക്കട സെ. ഗ്രിഗോറിയോസ് സൺഡേ സ്ക്കൂൾ വിദ്യാർത്ഥി. പാലുത്താനത്തിൽ എൻജിനീയർ പി. പി. മർക്കോസിന്റെയും സെക്രട്ടറിയേറ്റ് ഉദ്യോഗസ്ഥ ലീലാമ്മയുടേയും മകളാണ്.

( തിരു. ഭദ്രാസനം)

**പ്രവീൺ**



**ജിനു എലിസബേത്ത് ജോൺ**

കോട്ടയം പുത്തനങ്ങാടി കുരിശുപള്ളി സൺഡേ സ്ക്കൂൾ വിദ്യാർത്ഥി. അഖില മലങ്കര മർത്തമറിയം സമാജം വൈസ് പ്രസിഡന്റ് ഫാ. ജോൺ ശങ്കരത്തിലിന്റെയും ആനി ശങ്കരത്തിലിന്റെയും മകൾ.

(കോട്ടയംസെൻട്രൽ ഭദ്രാസനം)

# പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട്



## ഒരു വിശ്വാസി

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*




PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-